


# മലങ്കരസഭ

## മാസിക

മലയാള മനോരമ ശതാബ്ദി ഉത്ഘാടനത്തിന് കോട്ടയം എം. ഡി. സെമിനാരിയിൽ
എത്തിയ രാഷ്ട്രപതി ആർ. വെങ്കിട്ടരാമൻ പ. കാതോലിക്കാബാവായുമായി
കുശലപ്രശ്നങ്ങൾ നടത്തുന്നു. ചീഫ് എഡിറ്റർ കെ. എം. മാത്യു,
കെ. എം. ഫിലിപ്പ് എന്നിവരാണ് സമീപം.

1988
മെയ്
ലക്കം 5
പുസ്തകം 43






മലയാള മനോരമ ശതാബ്ദി ആഘോഷങ്ങൾക്ക് ഓർത്തഡോക്സ് സഭയുടെ
ആശംസകൾ അടങ്ങിയ പാരിതോഷികം വെള്ളിത്താലത്തിൽ ആലേഖനംചെയ്ത്
പ. കാതോലിക്കാബാവാ തിരുമേനി ചീഫ് എഡിറ്റർ കെ. എം. മാത്യുവിനെ
ഏല്പിക്കുന്നു.



1988 ഏപ്രിൽ 30-ാം തീയതി കോട്ടയം പഴയ സെമ്മിനാരി ഓഡി
റ്റോറിയത്തിൽ ചേർന്ന ഓർത്തഡോക്സ് സണ്ടേസ്ക്കൂൾ അസ്സോസി
യേഷൻ വാർഷികപൊതുയോഗം പ. കാതോലിക്കാബാവാ
ഉത്ഘാടനംചെയ്തു പ്രസംഗിക്കുന്നു.

# വി. മൂറോൻ കൂദാശ

**വിവിധ രംഗങ്ങൾ**



1988 മാർച്ച് 25–ാം തീയതി രാവിലെ വി. മൂറോൻകൂദാശ നടത്തുന്നതിന് പ. കാതോലിക്കാബാവാ മെത്രാപ്പോലീത്താമാരാൽ അനുഗതനായി അരമനയിൽ നിന്ന് ചാപ്പലിലേക്കു പുറപ്പെടുന്നു.

നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് തിരുമേനി മൂറോൻകൂദാശ മദ്ധ്യേ പ്രധാന പുരോഹിതന്റെ അംശവടിയും ധൂപക്കുററിയും പിടിച്ചുകൊണ്ട് ചാപ്പലിനു ചുററും പ്രദക്ഷിണം നടത്തുന്നു.









പ്രധാന കാർമ്മികൻെറ ഇരുവശങ്ങളിലും നിന്നുകൊണ്ട് ശുശ്രൂഷാമദ്ധ്യേ രണ്ടു വൈദികർ ലുത്തിനിയ വായിക്കുന്നു.

വി. മൂറോൻ വഹിച്ചുകൊണ്ടു ചാപ്പലിനു ചുററുമുള്ള പ്രദക്ഷിണം ആരംഭിക്കുന്നു.





വി. മൂറോൻപാത്രം വഹിച്ചുകൊണ്ട് പ്രധാന പുരോഹിതൻ ''കുബ്സാ''യിക്കകത്തു നിന്നുകൊണ്ടു പ്രദക്ഷിണം നടത്തുന്നു.

പ. കാതോലിക്കാബാവാ വി. മൂറോൻ ആഘോഷിക്കുന്നു.





കൂദാശചെയ്ത വി. മൂറോൻ പ്രത്യേക പാത്രങ്ങളിലാക്കി വച്ചിരിക്കുന്നു.

വി. മൂറോൻകൂദാശയ്ക്ക് ആവശ്യമായ വിശിഷ്ടവസ്തുക്കം
അരമന മാനേജർ സി. കെ. ജോസഫ് റമ്പാൻ തയ്യാറാക്കുന്നു.





# മലങ്കരസഭ

10-5-1988

# സണ്ടേസ്കൂൾ ദിനം

## പ. ബാവാ തിരുമനസ്സിലെ കല്പന

നമ്മുടെ എല്ലാ പള്ളികളിലെയും വികാരിമാരും ദേശത്തുപട്ടക്കാരും പള്ളിക്കൈക്കാരന്മാരും ശേഷം ജനങ്ങളുംകൂടി കണ്ടെന്നാൽ നിങ്ങൾക്ക് വാഴ്‌വ്.

പ്രിയരെ,

നമ്മുടെ സഭയിൽ ദീർഘകാലമായി കുഞ്ഞുങ്ങളുടെ ഇടയിൽ പ്രവർത്തിച്ചുവരുന്ന സണ്ടേസ്കൂൾ പ്രസ്ഥാനത്തെപ്പററി നിങ്ങളോട് പ്രത്യേകം പറയണമെന്നില്ലല്ലോ. അതിന്റെ പ്രാധാന്യത്തെപ്പററിയും ആവശ്യകതയെപ്പററിയും നിങ്ങളേവർക്കും അറിവുള്ളതാണല്ലോ.

കുട്ടികളുടെ ശാരീരിക വളർച്ചയിലും സെക്കുലർ വിദ്യാഭ്യാസത്തിലും മാതാപിതാക്കൾ അതീവ ശ്രദ്ധാലുക്കൾ ആകുന്നത് സ്വാഭാവികമാണ്. അതുപോലെ അവരുടെ ആത്മീക വളർച്ചയിലും സാന്മാർഗ്ഗിക നിലവാരത്തിലും നാം ഏവരും കൂടുതൽ ശ്രദ്ധ പതിപ്പിച്ചില്ലെങ്കിൽ അവരുടെ ഭാവി ഇരുളടഞ്ഞതായിത്തീരുമെന്നുള്ളത് തർക്കമററ സംഗതിയാണ്. ''ഒരുവൻ ലോകമൊക്കെയും സമ്പാദിച്ചാലും അവന്റെ ആത്മാവിനെ നഷ്ടപ്പെടുത്തുന്നു എങ്കിൽ എന്തു പ്രയോജനം'' എന്ന് നമ്മുടെ കർത്താവു കല്പിക്കുന്നുണ്ടല്ലോ. അതുകൊണ്ട് നമ്മുടെ കുഞ്ഞുങ്ങളുടെ ശാരീരികവും മാനസികവും ആത്മീകവുമായ വളർച്ചയെ ലക്ഷ്യമാക്കി ഓരോരുത്തരും പ്രവർത്തിക്കണമെന്ന് നാം ഉത്ബോധിപ്പിക്കുന്നു.

സണ്ടേസ്കൂൾ പ്രസ്ഥാനത്തിന്റെ പ്രാധാന്യത്തെയും കുട്ടികളുടെ പ്രോത്സാഹനത്തെയും പരിഗണിച്ച് എല്ലാ വർഷവും പെന്തിക്കൊസ്തി ഞായറാഴ്ച സണ്ടേസ്കൂൾ ദിനമായി സഭ വേർതിരിച്ചിരിക്കയാണ്. ഈ ദിനം എല്ലാ പള്ളികളിലും വിവിധപരിപാടികളോടുകൂടി ആഘോഷിക്കണം. സണ്ടേസ്കൂൾ കേന്ദ്ര പ്രവർത്തനങ്ങൾക്കും ഭദ്രാസനപ്രവർത്തനങ്ങൾക്കും ഉപയോഗിക്കുന്നതിലേക്ക് ഒരു കവർ പിരിവും കാണിക്കശേഖരവും ഇതോടനുബന്ധിച്ച് ഏർപ്പെടുത്തിയിട്ടുണ്ട്.

### ഈ ലക്കത്തിൽ

* പ. ബാവാ തിരുമനസ്സിലെ കല്പന
* വൈദീക ശമ്പളപരിഷ്കരണവും ഏകീകരണവും
* സഭാ സെക്രട്ടറിയുടെ ബജററു പ്രസംഗം
* ലോകാന്ത്യവും മരണാനന്തര ജീവിതവും
* സംശയങ്ങൾ ചോദിക്കുക
* പഴയ താളുകൾ
* സഭാവാർത്തകൾ
* ബൈബിൾപാഠം
* INRI

# വൈദീക ശമ്പളപരിഷ്ക്കരണവും ഏകീകരണവും

സഭയുടെ ദൌത്യം നിർവ്വഹിക്കുന്നതിൽ സുപ്രധാനമായ പങ്കു വഹിക്കുന്നത് നമ്മുടെ വൈദീകരാണല്ലോ. അവരുടെ ആവശ്യങ്ങൾ അറിഞ്ഞ് പ്രവർത്തിക്കേണ്ടത് നാമേവരുടെയും കർത്തവ്യമാണെന്ന് നാം അനുസ്മരിപ്പിക്കുന്നു. മുൻ കാലങ്ങളിൽ കാനോനികമായി വ്യവസ്ഥ ചെയ്യപ്പെട്ടിരുന്ന പട്ടത്വവരുമാനം അവർക്ക് ലഭിച്ചിരുന്നു. എന്നാൽ ഇടവകയുടെ വലിപ്പച്ചെറുപ്പമനുസരിച്ച് ഈ വരുമാനം വ്യത്യാസപ്പെട്ടുകൊണ്ടിരുന്നു. ഈ കാലത്ത് പട്ടത്വവരുമാനം, പ്രത്യേകിച്ച് വിവാഹ വരുമാനം വളരെ കുറവാണ്. ഉള്ള വരുമാനം തന്നെ പള്ളി വരുമാനമായി കണക്കാക്കപ്പെടുകയും പല പള്ളികളിലെയും പട്ടക്കാർക്ക് ഇടവകയുടെ സാമ്പത്തികശേഷിയനുസരിച്ച് വിവിധ നിരക്കുകളിൽ ശമ്പളം നിശ്ചയിക്കപ്പെടുകയും ചെയ്തു. ഈ കാര്യങ്ങൾ പരിഗണിച്ചാണ് പട്ടക്കാരുടെ വരുമാനം മെത്രാസനതലത്തിൽ ഏകീകരിക്കുന്നതിനായി അടുത്തകാലത്ത് പല മെത്രാസനങ്ങളിലും വൈദീക ശമ്പള പദ്ധതി ഏർപ്പെടുത്തിയത്. എന്നാൽ ഇപ്പോഴും വിവിധ മെത്രാസനങ്ങളിൽ പട്ടക്കാർക്കു ലഭിച്ചുകൊണ്ടിരിക്കുന്ന വേതനവും മററാനുകൂല്യങ്ങളും വ്യത്യസ്ഥമാണ്. അവ പട്ടക്കാരുടെ മിതമായ ആവശ്യങ്ങൾക്ക് പോലും മതിയാകുന്നുമില്ല. മററു തുറകളിൽ ജോലി ചെയ്യുന്നവരുടെയും മററു ക്രൈസ്തവ സഭകളിലെ പട്ടക്കാരുടെയും വേതന വ്യവസ്ഥകളുമായി താരതമ്യപ്പെടുത്തുമ്പോൾ നമ്മുടെ പട്ടക്കാർക്ക് ലഭിക്കുന്ന വരുമാനം വളരെ കുറവാണെന്ന് കാണാം. ആയതിനാൽ സഭയിലെ പട്ടക്കാരുടെ വേതനവ്യവസ്ഥകൾ കാലാനുസൃതം പരിഷ്ക്കരിക്കേണ്ടതാവശ്യമാണെന്നുള്ളതിന് യാതൊരു സംശയവുമില്ല.

---

ഈ വർഷ സണ്ടേസ്കൂൾ ദിനം മെയ് 22–ാം തീയതി ഞായറാഴ്ചയാണ്. അന്നേദിവസം എല്ലാ പള്ളികളിലും സണ്ടേസ്കൂൾ പ്രസ്ഥാനത്തിനു വേണ്ടിയും നമ്മുടെ കുഞ്ഞുങ്ങൾക്കുവേണ്ടിയും പ്രാർത്ഥിക്കുകയും അന്നത്തെ കാണിക്ക പ്രത്യേകമായി എടുത്ത് സണ്ടേസ്കൂൾ ഡയറക്ടർ ജനറൽ സി. വി. ജോർജ് കോർ–എപ്പിസ്കോപ്പായുടെ പേർക്ക് ദേവലോകം, കോട്ടയം–38 എന്ന വിലാസത്തിൽ അയച്ചുകൊടുക്കുകയും വേണം. അന്ന് തവണയില്ലാത്ത പള്ളിക്കാർ അതിനടുത്ത തവണ ദിവസം ഇക്കാര്യങ്ങൾ നടത്തണം.കൂടാതെ എല്ലാ ഭവനങ്ങളിൽ നിന്നും കഴിവുള്ള സംഭാവനകൾ സണ്ടേസ്കൂൾ ദിന കവറുകളിൽ ഇട്ട് അതിൻെറ പ്രവർത്തകരെ ഏല്പിക്കണം. ഇതു സംബന്ധിച്ചുള്ള കൂടുതൽ വിവരങ്ങൾ സണ്ടേസ്കൂൾ ആഫീസിൽ നിന്നും ലഭിക്കുന്നതായിരിക്കും.

സണ്ടേസ്കൂൾ ദിനാചരണവും കാണിക്കയും കവർ പിരിവും വിജയപ്രദമാക്കുന്നതിന് അതതു പള്ളികളിലെ വികാരിമാർ പ്രത്യേകം ശ്രദ്ധ പതിപ്പിക്കണം.

നമ്മുടെ സണ്ടേസ്കൂൾ പ്രസ്ഥാനത്തെയും അതിൽ പ്രവർത്തിക്കുന്ന എല്ലാവരെയും അതിൽ പഠിക്കുന്ന കുഞ്ഞുങ്ങളെയും നിങ്ങളെ എല്ലാവരെയും ദൈവം അനുഗ്രഹിക്കട്ടെ.

1988 ഏപ്രിൽ 15–ാം തീയതി കോട്ടയം കാതോലിക്കേററ് അരമനയിൽനിന്ന്

മേൽ വിവരിച്ച കാര്യങ്ങളെപ്പററി പര്യാലോചിച്ചശേഷം പ. എപ്പിസ്കോപ്പൽ സുന്നഹദോസ് നിയമിച്ച ഒരു ഏകാംഗ കമ്മീഷനും, മലങ്കര അസോസ്യേഷൻ മാനേജിംഗ് കമ്മററിയുടെ ആലോചനയോടുകൂടി കേരളത്തിലെ എല്ലാ മെത്രാസനങ്ങളിലെയും പ്രതിനിധികളെ ഉൾപ്പെടുത്തിക്കൊണ്ട് നാം നിയമിച്ച ഒരു ഇംപ്ലിമെന്റേഷൻ കമ്മററിയും ബന്ധപ്പെട്ട എല്ലാ വസ്തുതകളും വിശദമായി പഠിച്ച് തയ്യാറാക്കി സമർപ്പിച്ച റിപ്പോർട്ടുകൾ പ. സുന്നഹദോസും മാനേജിംഗ് കമ്മററിയും പരിഗണിക്കുകയും റിപ്പോർട്ടുകളിലെ പ്രധാനപ്പെട്ട എല്ലാ ശുപാർശകളും അംഗീകരിക്കുകയും ചെയ്തു. പ്രസ്തുത ശുപാർശകളുടെ അടിസ്ഥാനത്തിൽ തയ്യാറാക്കിയ വൈദീക ശമ്പള പരിഷ്ക്കരണവും ഏകീകരണവും സംബന്ധിച്ചുള്ള ഒരു പദ്ധതി നാം അംഗീകരിക്കുകയും, ആയത് 1988 ഏപ്രിൽ 1–ാം തീയതി മുതൽ കേരളത്തിലെ എല്ലാ മെത്രാസനങ്ങളിലും നടപ്പാക്കുകയും ചെയ്തിരിക്കുന്നു.

പരിഷ്ക്കരിച്ച ശമ്പളസ്കെയിലനുസരിച്ച് പൂർണ്ണസമയം സേവനമനുഷ്ഠിക്കുന്ന ഒരു പട്ടക്കാരന് കുറഞ്ഞത് 900 രൂപായും, കൂടിയത് 1750 രൂപായും ലഭിക്കത്തക്കവണ്ണമാണ് വ്യവസ്ഥ ചെയ്തിരിക്കുന്നത്. ഇപ്രകാരമുള്ള ശമ്പളവർദ്ധനവിനാവശ്യമായ തുക ശേഖരിക്കേണ്ടത് ഇടവകകളിൽ നിന്നാണ്. ഇടവകകളുടെ വരുമാനത്തിന്റെ അടിസ്ഥാനത്തിൽ കണക്കാക്കപ്പെടുന്ന ശമ്പളപദ്ധതി വിഹിതം മെത്രാസന കേന്ദ്രത്തിൽ യഥാസമയം അടയ്ക്കേണ്ടിയിരിക്കുന്നു.

ഇപ്പോഴത്തെ രീതിയനുസരിച്ച് ചെറിയ ഇടവകകളുടെ വരുമാനത്തിന്റെ മുക്കാൽ പങ്കും ശമ്പളത്തിനായി നീക്കിവയ്ക്കേണ്ടിവരുമ്പോൾ സാമ്പത്തികശേഷിയുള്ള വലിയ ഇടവകകളിൽ നിന്ന് വരുമാനത്തിന്റെ കാൽഭാഗം പോലും ഈ കാര്യത്തിനായി ചെലവിടുന്നില്ല. ഈ സ്ഥിതി മാറണം. കൂടുതൽ സാമ്പത്തികശേഷിയുള്ള ഇടവകകൾ, ആ ഇടവകകളിലെ പട്ടക്കാരുടെ ശമ്പളത്തിനുള്ള തുക മാത്രമല്ല കൊടുക്കേണ്ടത്. മെത്രാസനത്തിലെ പാവപ്പെട്ട ചെറിയ ഇടവകകളെ സഹായിക്കുവാൻ കൂടെ, വലിയ ഇടവകകൾക്ക് ബാദ്ധ്യതയുണ്ട്.

പ. ബാവാ തിരുമനസ്സിലെ കല്പനയിൽനിന്ന്.

---

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**







കുഞ്ഞുമ്മൻ ഐസക്ക്, കൊഹിമ. ഒരു വിശ്വാസി, പത്തനംതിട്ട.

# IN MEMORIUM

(ആറാം ചരമവാർഷികം)



**Very Rev. Elias Thomas Cor-Episcopa**
**Chirathalackal, Kaviyoor.**

Inserted by:
Sorrowing Family Members.

# സഭാ സെക്രട്ടറിയുടെ ബജററു പ്രസംഗം

(മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ മാനേജിംഗ് കമ്മററിയുടെ 14–4–1988–ലെ യോഗത്തിൽ 1988–89–ലെ ബഡ്ജററ് അവതരിപ്പിച്ചുകൊണ്ട് അസോസ്യേഷൻ സെക്രട്ടറി പ്രൊഫ. മത്തായി ചെയ്ത പ്രസംഗം)

**പരിശുദ്ധ ബാവാ തിരുമേനി, അഭിവന്ദ്യ തിരുമേനിമാരെ, ബഹുമാനപ്പെട്ട വൈദികരെ, മാന്യസുഹൃത്തുക്കളെ,**

**ഓർത്തഡോക്സ് സഭയുടെ 1988–89 ലെ സമ്പൂർണ്ണ ബഡ്ജററ് അവതരിപ്പിച്ചുകൊണ്ട് നിങ്ങളെ അഭിസംബോധന ചെയ്യാൻ എനിക്ക് വളരെ സന്തോഷമുണ്ട്. ഇക്കൊല്ലം എന്റെ ശ്രദ്ധയെ ആകർഷിക്കുന്നത് ക്രൈസ്തവ ജീവിതരീതി നമ്മുടെ ബഡ്ജററിൽ എങ്ങനെ പ്രതിഫലിപ്പിക്കാം എന്ന ചിന്തയാണ്.**

**ക്രിസ്തുമതവും പ്രത്യേകിച്ച് നമ്മുടെ മതസ്ഥാപനങ്ങളും ഇന്ന് പല തലങ്ങളിലും വലിയ വെല്ലുവിളികളെ നേരിടുന്നു. അവയെപ്പററി നമുക്ക് മാത്രമുള്ളതാണെന്നു കരുതി നിരാശപ്പെടാനൊന്നുമില്ല. അവയെപ്പററി നമുക്ക് ഓർമ്മയും, അറിവും, കരുതലും ഉണ്ടായിരിക്കണം എന്നേ ഉള്ളു.**

**ഇന്ന് ലോകത്തിൽ ഉയരുന്ന വെല്ലുവിളികളുടെ അടിസ്ഥാനം സമ്പന്ന വർഗ്ഗത്തിന്റെ നിയന്ത്രണമില്ലാത്ത സ്വാർത്ഥതയും ദരിദ്രരോടുള്ള നിഷ്കരുണമായ അവഗണനയുമാണ്. ലോകരാഷ്ട്രങ്ങളുടെ ആകെക്കൂടിയുള്ള ഒരു തരംതിരിക്കലിൽ പാശ്ചാത്യചേരിയെന്നും, വികസ്വരോന്മുഖമായ ഒരു മൂന്നാം ലോകമെന്നും, ദരിദ്രമായ ഒരു നാലാം ലോകമെന്നും പറഞ്ഞുവരുന്നു. ഈ നാലാം ലോകം അധിക ഭാഗവും, നമ്മിൽ നിന്നും വിദൂരസ്ഥമായ ദക്ഷിണാർദ്ധ ഗോളത്തിലാണെങ്കിലും ഇന്ന് കാലവും ദൂരവും ഒന്നും ഓരോ സ്ഥലത്തെ സംഭവവികാസങ്ങളെ അവിടെത്തന്ന ഒതുക്കി നിർത്തുന്നില്ല. റേഡിയോയും, ടെലിവിഷനുമെല്ലാം, എല്ലാ സംഭവങ്ങളുടെയും പ്രതികരണങ്ങളും പ്രത്യാഘാതങ്ങളും നമ്മിൽ ജനിപ്പിക്കുന്നു. സാമ്പത്തിക വിദഗ്ദ്ധന്മാരും, തത്വചിന്തകരും, ദൈവശാസ്ത്രജ്ഞന്മാരും, മതമേധാവികളും ഒക്കെ കാര്യം തുറന്ന് സമ്മതിക്കുന്നുണ്ട്. ദരിദ്രരാജ്യങ്ങളും ഒരു കാലിൽ നിൽക്കുവാൻ കഴിവുള്ളവരായി ഉയരാൻ കഴിയാത്തതുപോലുള്ള കുച്ചുവിലങ്ങുകൾ ഈ സമ്പന്നരാഷ്ട്രങ്ങൾ ഇന്നും സൃഷ്ടിച്ചുകൊണ്ടിരിക്കുകയാണ്. യുദ്ധക്കടങ്ങൾ, വ്യാപാര നിലവാരബാക്കി പത്രങ്ങൾ, വിദേശനാണ്യ നിരക്കുകൾ, ഉല്പാദനവിഷയത്തിൽ ഏകാധിപത്യം തുടങ്ങി ദരിദ്രരാജ്യങ്ങളുടെ നിയന്ത്രണത്തിനു അതീതമായ വ്യവസ്ഥകൾ, ഈ മേഖലയിൽപെടുന്നു. ഈ മനസ്ഥിതിക്ക് അയവു വരാത്തിടത്തോളം ഭൂമിയും അതിലെ വിഭവങ്ങളും എല്ലാ മനുഷ്യർക്കും തുല്യമായി അനുഭവിക്കാൻ വേണ്ടി ഉണ്ടാക്കിയതാണ് എന്ന തത്വം നിരാകരിക്കപ്പെടുന്നു. സ്വാഭാവികമായും, പ്രത്യാശ നഷ്ടപ്പെട്ടവർ വിമോചനത്തിനുള്ള മാർഗ്ഗങ്ങൾ ആരായുകയായി. ലാറ്റിൻ അമേരിക്കൻ രാജ്യങ്ങളിൽ വളർന്ന വിമോചന ദൈവശാസ്ത്രം കേരളക്കരയിലും അലതല്ലിയതു, തല്ലുന്നതു, നാം ഓർക്കുന്നുണ്ടായിരിക്കുമല്ലോ.**

**അതുകൊണ്ടാണ് ഞാൻ സൂചിപ്പിച്ചതു, ഇവയൊക്കെ ആഗോളപ്രതിഭാസങ്ങളാണെന്നു, നാം കണ്ണടച്ച് ഇരിക്കുന്നതു അപകടമായിരിക്കുമെന്നു. കഴിഞ്ഞ നാല്പതു കൊല്ലങ്ങൾക്കുള്ളിൽ രാഷ്ട്രങ്ങളിൽ അന്തഃഛിദ്രം വഴിയായും, അക്രമങ്ങൾ വഴിയായും, പല അധികാര കയ്യേററങ്ങൾ നടക്കുകയും ഭൂപടത്തിൽ തന്നെ പല ചായങ്ങളും കൂടിയും കുറഞ്ഞും മറിഞ്ഞും വരികയും ചെയ്തുകൊണ്ടിരിക്കുന്നു. ഇവിടെയെല്ലാം പൊതുവായ ഒരു അനുഭവം കാണാനുണ്ട് എന്നു കേൾക്കുന്നു: ദരിദ്ര വർഗ്ഗത്തിന്റെ ക്ലേശം നിറഞ്ഞ വർദ്ധനവ്. ഈ രാഷ്ട്രീയ യാഥാർത്ഥ്യങ്ങളേയും, ജീവിത മർമ്മങ്ങളേയും കണക്കിലെടുക്കാതെ പരിശുദ്ധ സഭയ്ക്കു മുന്നോട്ടു പോകാൻ സാധ്യമല്ലാ.**

പുരോഗമന സ്വഭാവമുള്ള രാഷ്ട്രീയ ചിന്തകർ ജനങ്ങളെ ദാരിദ്ര്യത്തിൽ നിന്നും കരകേററുവാൻ ശ്രമിക്കുന്നു. മററു മാർഗ്ഗങ്ങൾ പരാജയപ്പെടുമ്പോൾ അവർ വിപ്ലവത്തിന്റെ മാർഗ്ഗത്തിലേയ്ക്കു തിരിയുന്നു.

ഇവിടെ നാം ആലോചിക്കാനുള്ളതു് ഒന്നാണ്. സഭയുടെ ലക്ഷ്യം പാവപ്പെട്ടവരുടെ ഉന്നമനം തന്നെ. ക്രിസ്തുവിന്റെ സഭ തന്നെ പാവങ്ങളുടെ സഭ ആയിരിക്കണം. വെറും സാമ്പത്തിക പുരോഗതി മാത്രമല്ല സഭയുടെ ലക്ഷ്യം. അതു് ആത്മീയവും, മാനസികവുമായ പുരോഗതിയും കണക്കിലെടുക്കണം. അപ്പോൾ സഭയുടെ മൂല്യങ്ങൾക്കു് വിരുദ്ധമല്ലാത്ത എല്ലാ കാര്യങ്ങളിലും പാവങ്ങളെ അഭിവൃദ്ധിപ്പെടുത്താനുള്ള എല്ലാ പ്രവർത്തനങ്ങളിലും സഭ സഹകരിക്കണം.

എന്നെങ്കിലും ഒരു കാലത്തു് പാവങ്ങൾക്കു് നീതി ലഭിക്കും എന്നു് കരുതി ഇപ്പോൾ എങ്ങനെയുമാകട്ടെ, അവർ അതു സഹിച്ചേ തീരൂ എന്നു് ചിന്തിക്കുന്നതു് സഭയ്ക്കു ഭൂഷണമല്ല. സമകാലീന ചരിത്രം നീതിപൂർവ്വമായി രചിക്കാൻ സഹായിക്കുന്ന ഒരു ശക്തിയായി അവർ വർത്തിക്കണം. സോഷ്യലിസ്ററു് രാജ്യങ്ങളിൽ ഭൗതിക മേഖലയിലെ മുന്നണി പ്രണേതാക്കളും പൌരന്മാരുമായി സഭാംഗങ്ങൾ വർത്തിക്കണം.

ഇങ്ങനെയുള്ള സഹകരണത്തിൽകൂടി മാത്രമേ സഭയ്ക്കു രാഷ്ട്രത്തിന്റെ മന:സാക്ഷിയെ നിയന്ത്രിക്കുന്ന നിർണ്ണായക ശക്തിയായി സ്വാധീനം ചെലുത്താൻ കഴിയൂ. അതുതന്നെയും സ്വന്തം താല്പര്യ സംരക്ഷണത്തിനേക്കാൾ കൂടുതലായി, ജനങ്ങളുടെ മൌലികാവകാശത്തെ സംരക്ഷിക്കാൻ കൂടിയിരിക്കണം.

ഏതു തരം സമ്പ്രദായവും പോരായ്മകളുള്ള മനുഷ്യൻ നിയന്ത്രിക്കുന്നതുകൊണ്ടു് എല്ലാ വ്യവസ്ഥിതികളിലും, പോരായ്മകൾ ഉണ്ടു് എന്നതു് ദു:ഖകരമായ ഒരു വസ്തുതയാണ്. അതിനുള്ള പരിഹാരം പോരായ്മകളുള്ള മനുഷ്യരെ നന്നാക്കാൻ സുവിശേഷാധിഷ്ഠിതമായ ഒരു കളമൊരുക്കൽ എവിടെയും നടത്തുകയാണ്. രാഷ്ട്രപൌരന്മാരെ നീതിബോധമുള്ളവരാക്കുകയാണ് വേണ്ടതു്. മനുഷ്യൻ സാമ്പത്തിക രംഗത്തെ ഒരു ഘടകം മാത്രമല്ല. പരിപൂർണ്ണ സാമ്പത്തിക സ്വാതന്ത്ര്യം കൊണ്ടു് മാത്രം അവൻ സംതൃപ്തനാകുകയുമില്ല. കൂടുതൽ ആഴമായ ഏതോ ചില മൂല്യങ്ങൾ ജീവിതത്തിനുണ്ടെന്നു് അവന്റെ അന്തരാത്മാവും അവനോടു് പറഞ്ഞുകൊണ്ടിരിക്കും. തന്റെ സഹയാത്രികരിൽനിന്നും അവൻ അന്വേഷിക്കുന്നതു് ഈ സഹതാപാർദ്രമായ മൂല്യമാണ്. അതു് നൽകാൻ കഴിയുന്നതു് ജീവിതത്തിന്റെ അന്ത്യോന്മുഖമായ ലക്ഷ്യപ്രാപ്തിയിൽ ദൃഢബോദ്ധ്യമുള്ള ക്രൈസ്തവ സഹോദരങ്ങളായ നമുക്കാണ്. അതു് ഉപദേശം കൊണ്ടും, പ്രബോധനം കൊണ്ടുമല്ല, നമ്മുടെ ജീവിതരീതി കൊണ്ടു് നമുക്കു് അവരെ ബോദ്ധ്യപ്പെടുത്തുവാൻ കഴിയണം. സ്വയം ലളിതജീവിതം നയിച്ചു മാത്രമെ അതു് സാധിയ്ക്കൂ എന്ന അനിഷേധ്യമായ വസ്തുതയുടെ നേരെ നാം കണ്ണടയ്ക്കരുതു്.

സുവിശേഷാത്മകമായ ലാളിത്യത്തിന്റെയും, ദൈവപരിപാലനയിലുള്ള ശരണത്തിന്റെയും ജീവിതം നാം നയിക്കണം. മററു് ക്രൈസ്തവരും അന്യമതസ്ഥരും അതു കണ്ടു് മനസ്സിലാക്കണം, ഈ ജീവിതത്തിന്റെ പ്രയാസങ്ങളിലും, വൈരുദ്ധ്യങ്ങളിലും, അർത്ഥശൂന്യതയിലും ഒന്നും നാം നിരാശരല്ലെന്നു് —കല്ലറയെ അതിജീവിച്ചു് ഉത്ഥാനം ചെയ്ത ക്രിസ്തുവിലുള്ള വിശ്വാസം യാഥാർത്ഥ്യമാണെന്നു്. ഈ ബോധം നമ്മുടെ സഹജീവികളിൽ വളർത്താൻ കഴിഞ്ഞാൽ ചരിത്രത്തിനു് അതു് ഒരു പുതിയ മാനം നൽകും. മനുഷ്യവംശത്തിനു് ഒരു പുതിയ പ്രത്യാശയും.

നമ്മുടെ മലങ്കര ഓർത്തഡോക്സ് സഭ ക്രിസ്തീയ സഭയുടെ അനിവാര്യമായ ഒരു ലക്ഷണമായ സാർവ്വലൗകികതയുള്ളതായിരിക്കണമെന്നു് നാം ആഗ്രഹിക്കുന്നു. അതു സ്ഥാപിക്കുന്നതുവരെ എക്യുമിനിക്കൽ വീക്ഷണത്തിൽ എല്ലാവരുമായി സഹകരിച്ചു് മുന്നോട്ടു പോകുവാനും നമുക്കു് ആഗ്രഹമുണ്ടു്. അതേസമയം പ്രത്യേക തനിമയും ഉന്നത നിലവാരമുള്ള ഒരു പ്രാദേശിക സഭ എന്ന അവസ്ഥയിലുള്ള നമ്മുടെ നില അംഗീകരിക്കപ്പെടുവാൻ നാം ആഗ്രഹിക്കുന്നു. കൂടുതൽ സത്യസന്ധവും, വിശ്വസനീയവും, സ്വീകാര്യവുമായ ഒരു ക്രൈസ്തവ ജീവിതം നമ്മുടെ സഹോദരങ്ങൾക്കു് കാഴ്ചവെക്കുവാൻ പരമാധികാരമുള്ള ഒരു പ്രാദേശിക സഭ എന്ന നമ്മുടെ നിലപാട നമ്മെ നിർബന്ധിക്കുകയും കടപ്പെടുത്തുകയും ചെയ്യുന്നു എന്ന സത്യം നാം ഒരിക്കലും വിസ്മരിക്കരുതു്. നമ്മുടെ എല്ലാ മണ്ഡലങ്ങളിലും സാമ്പത്തികവും, സാമൂഹ്യവും, ആരാധനാപരവും പ്രബോധനപരവും ആയ എല്ലാ പ്രവർത്തനങ്ങളിലും ഈ ലക്ഷ്യം എങ്ങനെ പ്രായോഗികമാക്കാം എന്നു് നമുക്കു് കൂടിയിരുന്നു് ആലോചിക്കാം. നമ്മുടെ സുപ്രധാന നിർണ്ണായക പരിപാടിയാണല്ലോ ബഡ്ജററു് സമ്മേളനം. അതുകൊണ്ടാണു് അല്പം

(ശേഷം 15–ാം പേജിൽ)

# ലോകാന്ത്യവും മരണാനന്തരജീവിതവും

## [വിവിധ കോണുകളിൽകൂടി]

ചിന്തിക്കുന്ന ഏതൊരുവനെയും അലട്ടുന്ന ഒരു പ്രശ്നമാണ് 'മനുഷ്യൻ എവിടെനിന്നു വന്നു? എവിടേക്ക് പോകുന്നു?' എന്നുള്ളത് ചരിത്രാതീത കാലം മുതലുള്ള ഈ ചിന്ത എവിടെവരെയെത്തിയെന്നും ഓരോന്നും എത്രമാത്രം യുക്തിസഹജമാണെന്നും ഒന്നു പരിശോധിച്ചുനോക്കുന്നതു് വിജ്ഞാനപ്രദമായിരിക്കുമല്ലോ.

ഈശ്വരവിശ്വാസികളല്ലാത്തവരെ മുൻപറഞ്ഞ പ്രശ്നം അത്ര അലട്ടുന്നതല്ലാത്തതുകൊണ്ട് അവർക്ക് സ്ഥായിയായ നിഗമനങ്ങളൊന്നുമില്ലെന്നു വേണം വിശ്വസിക്കുവാൻ. മരണമുണ്ടെങ്കിലും മരണാനന്തരമൊരു ജീവിതമില്ലെന്നും ജനിക്കുന്നതിന് മുൻപ് ഏതവസ്ഥയിൽ ഒരുവൻ ആയിരുന്നുവോ അങ്ങനെ തന്നെയായിരിക്കും മരണശേഷവും എന്നത്രെ അവരുടെ നിഗമനം.

പ്രത്യേക മതവിശ്വാസമൊന്നുമില്ലാതെ ജീവിതം തള്ളിനീക്കുന്ന ചില രാജ്യങ്ങളിലെ ആദിവാസികളാകട്ടെ അവരുടെ ഗുഹയിലോ കുടിലുകളിലോ ആരെങ്കിലും മൃതിയടയുന്നപക്ഷം ഒരു യാത്രയ്ക്കാവശ്യമെന്ന മട്ടിൽ മൃതശരീരത്തോടൊപ്പം ആഹാരപദാർത്ഥങ്ങൾ അടക്കം ചെയ്തു സംസ്കരിക്കുന്ന പതിവ് ചരിത്രാതീതകാലം മുതൽ തുടർന്നുകൊണ്ടിരുന്ന ഒന്നാണെന്ന് മണ്ണിനടിയിൽ നിന്നും ലഭിച്ച തെളിവുകൾ ചൂണ്ടിക്കാട്ടുന്നുണ്ട്. ചില മതാനുയായികൾ മനുഷ്യൻ മരിച്ചാൽ അവന്റെ ആത്മാവ് മറ്റൊരു ശരീരത്തിൽ പ്രവേശിച്ച് പുനർജന്മമെടുക്കുന്നുവെന്ന് വിശ്വസിക്കുകയാണ്. ഇൻഡ്യയിലെ ഹൈന്ദവർ ഈ ഗണത്തിൽ വരുന്നുണ്ട്. ബാബിലോൺകാരനായിരുന്ന 'ഗിൽഗമേഷ്' (Gilgemesh) 5000 കൊല്ലത്തിനു മുൻപ് രചിച്ച ഇതിഹാസത്തിൽ അവർ മരണാനന്തരജീവിതത്തിൽ വിശ്വസിച്ചിരുന്നതായി രേഖപ്പെടുത്തിയിരിക്കുന്നു.

ലോകത്തിന്റെ വിവിധഭാഗങ്ങളിലുള്ള ആദിവാസികളിൽ മിക്കവരും മരിച്ചുകഴിഞ്ഞാൽ വേറൊരു ജീവിതമുണ്ടെന്ന് വിശ്വസിക്കുന്നവരാണ്. കാനഡായുടെ വടക്കേയറ്റത്തുള്ള 'അവലിക്ക്' (Avalik) വർഗ്ഗക്കാർ മരണാനന്തരജീവിതത്തിൽ ഉറച്ച് വിശ്വസിക്കുന്നുണ്ട്. സൈബീരിയയിലെ 'തുങ്കസും' അങ്ങനെതന്നെ. തെക്കേ അമേരിക്കയിലെ 'യാഗന്മാർ' ദേവന്മാരിലും ആത്മാക്കളിലും വിശ്വസിക്കുന്നവരാണ്. വടക്കെ അമേരിക്കയുടെ വടക്കെ തീരപ്രദേശങ്ങളിലും ഗ്രീൻലൻറിലുമായി വസിക്കുന്ന 'എസ്കിമോകൾ' മരിച്ചുപോയവരുടെ ആത്മാക്കളെ ഭയമാകയാൽ ശവശരീരങ്ങൾ ദ്രുതഗതിയിൽ സംസ്കരിക്കുകയാണ് പതിവ്. വടക്കെ അമേരിക്കയിലെ 'ചേയന്നു'കളും നൈൽ നദീതീരത്തെ 'ന്യൂവറും' ആത്മാക്കളിൽ വിശ്വസിച്ചുപോരുന്നു. പോളിനേഷ്യയിലെ 'താഹിത്യർ' ദൈവം പ്രപഞ്ചം സൃഷ്ടിക്കുന്നതിനു മുൻപ് ശൂന്യതാ നിലയിലിരുന്നുവെന്ന് വിശ്വസിക്കുന്നവരാണ്. അവരുടെ സൃഷ്ടാവിന്റെ പേരു് 'തന്‌ഗറോവ' എന്നാണെന്നാണ് പറയപ്പെടുന്നതു്. മുകളിൽ പറഞ്ഞവരെല്ലാം

ഫാ. തോമസ്, ചക്കിട്ടടം

ആത്മാക്കളിൽ വിശ്വസിക്കുന്നവരാകകൊണ്ട് മരണാനന്തര ജീവിതത്തിലും വിശ്വാസം പുലർത്തുന്നവരായിരിക്കണം. പക്ഷെ ലോകാന്ത്യമെങ്ങനെയെന്നോ മരണത്തിനുശേഷം ആത്മാവ് എവിടേയ്ക്കെന്നോ ഉള്ള പരാമർശനങ്ങൾ അവരെ സംബന്ധിച്ചിടത്തോളം എങ്ങും കാണാനില്ല.

### യഹൂദന്മാരുടെ പഠിപ്പിക്കൽ

ബുദ്ധിശക്തിയിൽ മുൻപന്തിയിൽ നില്ക്കുന്നവരും എണ്ണപ്പെട്ട ലോകശാസ്ത്രജ്ഞന്മാരിൽ മുക്കാൽ പങ്കും ഉൾക്കൊള്ളുന്നതുമായ യഹൂദവർഗ്ഗത്തിന്റെ കാഴ്ചപ്പാടിൽ ലോകാന്ത്യവും മരണാനന്തര ജീവിതവും എങ്ങനെയെന്നു് ഒന്നു പരിശോധിക്കാം.

വിദേശശക്തികളാൽ ഭരിക്കപ്പെട്ട് ഞെരുക്കത്തിലും കഷ്ടതയിലും കഴിഞ്ഞുകൂടിയിരുന്ന യഹൂദവർഗ്ഗത്തെ മോചിപ്പിക്കുവാൻ ഒരു രക്ഷകൻ (മശിഹാ) വരുമെന്നു് അവർ ഉറച്ച് വിശ്വസിച്ചിരുന്നു. ഈ മശിഹാ വിദേശശക്തികളുമായി പോരാട്ടം നടത്തി അവരെ തോല്പിച്ച് തങ്ങളെ മോചി

പ്പിക്കുമെന്നായിരുന്നു അവരുടെ ചിന്താഗതി. മശിഹാ പ്രത്യക്ഷപ്പെടുന്നതുവരെ ലോകത്തിൽ പട്ടിണിയും ദുഃഖവും അജ്ഞേയറാം വർദ്ധിക്കുമെന്നും നീതിമാന്മാർ കാരണംകൂടാതെ പീഡിപ്പിക്കപ്പെടുമെന്നും അവർ വിശ്വസിച്ചുപോന്നു. ഒരുകൂട്ടം മനുഷ്യർ പട്ടിണിപ്പാവങ്ങളെ ചൂഷണം ചെയ്തു ജീവിക്കുമെന്നും പത്തു കല്പനകൾ കാററിൽ പറത്തി ശാബത് ലംഘിക്കുമെന്നുമൊക്കെയാണവർ മനസ്സിലാക്കിവച്ചിരുന്നത്. തങ്ങൾ ദുഷ്ടത വെടിഞ്ഞു ദൈവത്തിങ്കലേക്കു തിരിയുമ്പോൾ ദൈവം ഏലിയാ പ്രവാചകനെ ഒരു മുന്നോടിയായയച്ചു മശിഹായുടെ വരവിനെപ്പററി മുന്നറിയിക്കുമെന്നും അദ്ദേഹം തങ്ങളുടെ തെററുകളിൽ നിന്നു തങ്ങളെ ഉദ്ധരിക്കുമെന്നും അവരുടെ മതഗ്രന്ഥങ്ങൾ ചൂണ്ടിക്കാട്ടുന്നുണ്ട്. തങ്ങളെ അടക്കിഭരിക്കുന്ന വിദേശശക്തികളെ യുദ്ധം ചെയ്തു തോല്പിക്കുമെന്നു ആദ്യം വിശ്വസിച്ചിരുന്നെങ്കിലും പിന്നീട് മശിഹായുടെ ഉഗ്രശ്വാസം കൊണ്ടു ഓടിക്കുമെന്നായി നിഗമനം. അതിനുശേഷം മശിഹാ ദൈവത്തിന്റെ വലതുഭാഗത്തുനിന്നുകൊണ്ടു പശ്ചാത്തപിച്ചു മതപരിവർത്തനമുണ്ടാകാത്ത യിസ്രായേല്യരെയും പുറജാതിക്കാരെയും നരകത്തിനു വിധിക്കും. വിധിദിവസം പറഞ്ഞറിയിക്കാൻ പാടില്ലാത്ത കഷ്ടതകൾ, ക്ഷാമം, യുദ്ധം, കുടുംബകലഹങ്ങൾ ഇവയുണ്ടാകും. അപ്പനെ മകനും അമ്മയെ മകളും ശാസിക്കുന്ന ഒരു ദുർഘടമായിരിക്കുമത്. കള്ളപ്രവാചകന്മാർ ഉടലെടുക്കുകയും പട്ടണങ്ങൾ നശിക്കുകയും ദൈവകല്പനകൾ ഓടയിൽ തള്ളപ്പെടുകയും ചെയ്യും.

വിധിദിവസത്തിനുശേഷം ഒരു പുതിയ ലോകവ്യവസ്ഥിതിയുടലെടുക്കും. അതോടുകൂടി മശിഹായുഗം തുടങ്ങുകയായി. അതിന്റെ ഫലമായി എല്ലാരംഗങ്ങളിലും സമൃദ്ധിയുടെ ഒളി കാണാനുണ്ടാവും. അളവററ സന്തോഷവും അതിനോടൊപ്പം വന്നുചേരും. മശിഹായുഗത്തിന്റെ നാന്ദിയായ കാഹളധ്വനി കേട്ടു ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ ചിതറിക്കിടക്കുന്ന യഹൂദർ ഒന്നിച്ചു മാതൃനഗരത്തിൽ എത്തിച്ചേരും. വിധിദിവസത്തിനുശേഷം നരകത്തിനു വിധിക്കപ്പെടാതെ അവശേഷിക്കുന്ന പുറജാതിക്കാർ മതപരിവർത്തനം നടത്തും. അവസാനം എല്ലാരാജ്യക്കാരും ഒന്നായി ദൈവേഷ്ടം പ്രവർത്തിക്കുകയും യെറുശലേമിൽ മഹത്വമേറിയ ഒരുരാജ്യം സ്ഥാപിച്ചു മശിഹാ അതിന്റെ രാജാവായി വാഴുകയും ചെയ്യും. ദേവാലയം പുതുക്കിപ്പണിയുകയും അവശേഷിക്കുന്ന രാജ്യക്കാർ ദൈവത്തിന്റെ പർവ്വതത്തിലേക്കു കുതി

ക്കുകയും ചെയ്യും. വിളകൾ അത്ഭുതപൂർവ്വമായി വർദ്ധിക്കും. ദുഷ്ടമൃഗങ്ങൾ മനുഷ്യജാതിയെ ഉപദ്രവിക്കാതിരിക്കുകയും ചെയ്യും. അടിമത്വം, അധമത്വം, അഹങ്കാരം, ഞെരുക്കം ഇവയൊന്നുമില്ലാതാകും. മനുഷ്യരെല്ലാം ഒരപ്പന്റെ മക്കൾ എന്നപോലെയാകുകയും അവസാനം മരിച്ചവരെല്ലാം—ദുഷ്ടന്മാരും ശിഷ്ടന്മാരും—ഉയിർക്കുകയും ചെയ്യും. ദുഷ്ടന്മാരെ നരകാഗ്നിയിൽ ശുദ്ധീകരിക്കുകയും നീതിമാന്മാർ അബ്രഹാം ഇസഹാക്ക് യാക്കോബ് എന്നിവരോടൊപ്പം മശിഹായുടെ നിഴലിൽ കഴിയുകയും ചെയ്യും. ഇവയെല്ലാം ശേഷം പുതിയ വാസസ്ഥാനം വരും. അവിടെ ഭക്ഷിക്കുകയോ കുടിക്കുകയോ കൃഷി ഇറക്കുകയോ മക്കളെ ജനിപ്പിക്കുകയോ ഒന്നും തന്നെ ചെയ്യുകയില്ല. വഴക്കോ വക്കാണമോ അസൂയയോ കാണുകയുമില്ല. നീതിമാന്മാർ കിരീടം ധരിച്ച് ദൈവവെളിച്ചത്തിൽ സന്തോഷപ്രദമായ ജീവിതം നയിക്കുകയും ചെയ്യും. (Jesus of Nazereth by Joseph Clausner, A Jewish Historian).

## ഓർത്തഡോക്സ് സഭയുടെ പഠിപ്പിക്കൽ

ക്രിസ്ത്യാനികളുടെ വിശിഷ്യാ ഓർത്തഡോക്സുകാരുടെ മരണാനന്തര ജീവിതത്തെപ്പറ്റിയുള്ള വിശ്വാസം എന്താണെന്ന് വിശദീകരിക്കുന്ന ഗ്രന്ഥങ്ങൾ വിരളമാണെങ്കിലും വി. ബൈബിളിലും മറ്റു ശുശ്രൂഷാക്രമങ്ങളിലും അങ്ങിങ്ങായി ചില സൂചനകൾ ഇതിനെപ്പറ്റി നൽകിയിരിക്കുന്നതായി കാണാനാവും. ഇവയെ എല്ലാംകൂടി കൂട്ടി തുന്നിയാൽ ലഭിക്കുന്ന ഒരു ചുരുങ്ങിയ വിവരണം മാത്രമാണ് താഴെ അവതരിപ്പിക്കുന്നത്.

നമ്മുടെ കർത്താവിന്റെ വരവിങ്കൽ ആകാശം കൊടും മുഴക്കത്തോടെയൊഴിഞ്ഞുപോകും. മൂലപദാർത്ഥങ്ങൾ കത്തിയഴിയുകയും അതിലുള്ള പണികൾ വെന്തുപോകുകയും ചെയ്യും (2 പത്രോസ് 3:10). സൂര്യനും ചന്ദ്രനും നക്ഷത്രങ്ങളും പ്രകാശമില്ലാതായി മറയും. (പുരുഷന്റെ ശവസംസ്കാരം p. 191) വെന്തുനശിച്ച ഭൂമിക്കും അപ്രത്യക്ഷമായ ആകാശത്തിനും പകരം നീതി വസിക്കുന്ന ഒരു പുതിയ ഭൂമിയും ആകാശവും ഉടലെടുക്കും (1 പത്രോസ് 3:13). രാത്രിയുടെ മദ്ധ്യത്തിൽ കാഹളധ്വനി പുറപ്പെടുവിക്കുമ്പോൾ കർത്താവിന്റെ രണ്ടാമത്തെ വരവിന്റെ അടയാളമായ വിജയക്കൊടി ഉദിക്കും. ക്രോബേന്മാർ, മീഖായേൽ തൊട്ടുള്ള ഈറേന്മാർ മുതലായവർ വഹിക്കുന്ന അഗ്നി തേരിന്മേൽ കർത്താവ് എഴുന്നെള്ളുകയും ചെയ്യും (സ്ത്രീകളുടെ സംസ്കാരം p. 305). അനന്തരം എരിതീനദിയുടെ നടുവിൽ കർത്താവിന്റെ ഭയങ്കര സിംഹാസനം പൊന്തിവരികയും ആ സിംഹാസനത്തിലുപവിഷ്ടനായി ആകാശവും ഭൂമിയും നിറഞ്ഞിരിക്കുന്ന താൻ വിധി പ്രഖ്യാപിക്കുമെന്നുമാണ് നമ്മുടെ വിശ്വാസം (p 305) ഈ സിംഹാസനം യോശാഫാത്ത് എന്ന താഴ്വരയിലായിരിക്കും പ്രത്യക്ഷപ്പെടുന്നതെന്നാണ് സൂചന (p. 251). മണ്ണോട് മണ്ണ് ചേർന്ന് ദ്രവിച്ചുപോയ മരിച്ചവരുടെ ശരീരങ്ങൾ കണ്ണടച്ചു തുറക്കുന്നതിനു മുൻപ് വീണ്ടും സൃഷ്ടിക്കപ്പെട്ടാണ് കർത്താവിന്റെ വിധിക്കായി ഒരുക്കപ്പെട്ടിരിക്കുന്ന സിംഹാസനത്തിൻ മുൻപാകെ ചെല്ലുക. തന്നെയുമല്ല തലമുറകൾ കണക്കെയായിരിക്കും അങ്ങനെയെത്തിച്ചേരുന്നതെന്നാണ് സൂചന (P. 251) & P. 359). ഇങ്ങനെ കർത്താവിന്റെ സിംഹാസനത്തിൻ മുൻപാകെ എത്തുന്നവരിൽ ദുഷ്ടന്മാരും ശിഷ്ടന്മാരും കാണുക പതിവായിരിക്കും. നീതിമാന്മാരെന്നു കാണുന്നവർ സ്വർഗ്ഗത്തിലേക്ക് അയക്കപ്പെടുകയും ദുഷ്ടന്മാർ ഇരുളും ദുർഗന്ധവും കരച്ചിലും വിലാപവും നിറഞ്ഞ നരകാഗ്നിയിലേക്ക് തള്ളപ്പെടുകയും ചെയ്യും. അനന്തരം ജീവനോടിരിക്കുന്നവരെല്ലാം മാലാഖമാരുടെ കാഹളധ്വനി കേൾക്കുമ്പോൾ മേഘങ്ങളിൽ എടുക്കപ്പെടുകയും ഒരു നിമിഷംകൊണ്ട് രൂപാന്തരപ്പെടുകയും ചെയ്യും (p. 265) & (1 കൊരിന്ത്യർ 15:52–53). കർത്താവിന്റെ ഈ എഴുന്നെള്ളത്തിൽ പ്രകാശസന്താനങ്ങൾ (നീതിമാന്മാർ) തന്നെ എതിരേല്പാനായി പുറപ്പെടുമ്പോൾ ദുഷ്ടന്മാർ നാണിച്ചു നിൽക്കും (p. 187). നീതിമാന്മാർ ഉയിർക്കുമ്പോൾ പരിശുദ്ധാത്മാവിന്റെ ദാനമായി മഹത്വമുള്ള വസ്ത്രം അവരെ ധരിപ്പിക്കുകയും ചെയ്യും (p. 275).

കർത്താവിന്റെ മരണം മുതൽ വരാൻ പോകുന്ന വിധിദിവസം വരെയുള്ള ഇടവേളയിൽ മരണമടയുന്നവരുടെ ആത്മാക്കൾ എവിടെ വസിക്കുന്നുവെന്ന് ഗ്രഹിക്കുവാനും മുൻപറഞ്ഞ ഗ്രന്ഥങ്ങൾ സഹായിക്കുന്നുണ്ട്. മൃതിയടയുന്നവരുടെ ശരീരം മണ്ണിൽ തന്നെ ഉപേക്ഷിച്ചിട്ട് ആത്മാവ് കാണാത്തലോകത്തിലേക്ക് പോകുകയാണ് ചെയ്യുന്നത്. നീതിമാന്മാരുടെ ആത്മാക്കൾ ആനന്ദവും ആശ്വാസവും തുളുമ്പുന്ന ലോകമായ പറുദീസായിലേക്കും ദുഷ്ടന്മാരുടേത് അന്ധകാരമയമായ പാതാളത്തിലേക്കും (ശീയോലും) യാത്രയാകുകയാണ് പതിവ് (p. 217). മരണസമയത്ത് മാലാഖമാരും സാത്താനും മരിക്കുന്നയാളിന്റെ ആത്മാവിനെ കൂട്ടിക്കൊണ്ടുപോകാനായി മരണശയ്യക്കരികെ എത്തുന്നുണ്ട് (p. 177). കർത്താവിന്റെ ദൗത്യവാഹകരായ മാലാഖമാർ ഒട്ടനവധിയുണ്ടെങ്കിലും ആത്മാക്കളെ താൽക്കാലിക വാസസ്ഥലത്തേക്ക് കൂട്ടിക്കൊണ്ടുപോകുന്നത് പറുദീസായുടെ




## ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

1. നമ്മുടേതായ വേദപുസ്തക തർജ്ജമ ഉണ്ടോ?

രാജൻ തോമസ്, ബോംബെ.

പാമ്പാക്കുട അടിച്ച ഒരു പുതിയ നിയമപുസ്തകം ഉണ്ട്. 1987 ജൂലൈ സുന്നഹദോസ് ബൈബിൾ നമ്മുടേതായി തർജ്ജമ ചെയ്യുന്നതിന് പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ഒരു കമ്മററിയെ നിശ്ചയിച്ചിട്ടുണ്ട്.

2. നമ്മുടെ സഭയിൽ പാത്രിയർക്കീസ്പക്ഷം ഉൾപ്പെടെ എത്ര അംഗങ്ങൾ ഉണ്ട്? (Do)

18 ലക്ഷം കാണുമെന്നു പൊതുവേ പറയാമെന്നല്ലാതെ ശരിയായ കണക്ക് എടുത്തിട്ടില്ല.

(താഴെ കൊടുത്തിരിക്കുന്ന ചോദ്യങ്ങൾക്ക് പലപ്പോഴും മറുപടി കൊടുത്തവയും 'വിശ്വാസിയായിരിക്ക' എന്ന ഗ്രന്ഥത്തിൽ ഉത്തരം വായിക്കാവുന്നതുമാണ്. പ്രസ്തുത ഗ്രന്ഥം (8 രൂപാ) തപാൽ ചെലവുൾപ്പെടെ പത്തു രൂപാ അയച്ചാൽ സെൻറ് പോൾസ് ബുക്ക് ഡിപ്പോ, മാവേലിക്കര-3 ൽ നിന്നും വരുത്തി പഠിക്കാവുന്നതാണ്. 50 സംശയങ്ങളുടെ മറുപടി അതിലുണ്ട്).

3. 'ദൈവം ഒരുവൻ....മദ്ധ്യസ്ഥനും ഒരുവൻ' പിന്നെ വിശുദ്ധന്മാരുടെ മദ്ധ്യസ്ഥത എന്തിന്?

ബിജോയി, നാരങ്ങാനം.

പൗലോസ് ശ്ലീഹാ തനിക്കുവേണ്ടി പ്രാർത്ഥിപ്പാൻ തന്റെ ലേഖനം വായിക്കുന്നവരോട് അപേക്ഷിച്ചിട്ടില്ലേ? ചോദ്യകർത്താവ് തന്റെ പ്രിയപ്പെട്ടവർക്കുവേണ്ടി മദ്ധ്യസ്ഥപ്രാർത്ഥന നടത്തുകയില്ലേ? സകല പരിശുദ്ധന്മാരും യേശുക്രിസ്തു എന്ന ഏക മദ്ധ്യസ്ഥൻ വഴിയാണ് പ്രാർത്ഥിക്കുന്നത്.

4. കന്യകമറിയാം വെറും ഒരു പാത്രമല്ലേ? വിത്തു കെട്ടിയ വട്ടിപോലെയല്ലേ ഉള്ളു?

റേച്ചൽ ദാനിയേൽ, ബോംബെ.

റേച്ചലിന്റെ സ്വന്തം അമ്മ റേച്ചലിനെ പ്രസവിച്ചുകഴിഞ്ഞപ്പോൾ തിരസ്കരിക്കപ്പെട്ടുവോ? ഒരു മാതാവും വെറും ഗ്ലാസോ വട്ടിയോ ആണെന്നു കുട്ടികൾ പറകയില്ല. 'എന്റെ കർത്താവിന്റെ അമ്മ എന്റെ അടുക്കൽ വരുവാനുള്ള ഭാഗ്യം എനിക്ക് എങ്ങനെ ലഭിച്ചു' എന്ന് എലിശാബാ പറഞ്ഞതോർക്കുക. മറിയ വിജ്ഞാനീയം ഇന്നു പ്രോട്ടസ്റ്റൻറു സഭകൾ കൂടുതൽ പഠിച്ചുകൊണ്ടിരിക്കുന്ന കാലമാണ്.

5. ഓർത്തഡോക്സ് ആരാധനയിൽ അനുതാപം ഇല്ലേ? (Do)

ഇത്രയധികം അനുതാപപ്രാർത്ഥനകളുള്ള ആരാധന മററൊരു സഭയ്ക്കുമില്ല എന്ന് പ്രാർത്ഥനകൾ പരിശോധിച്ചാലറിയാം.

6. മരിച്ചവർക്കുവേണ്ടി പ്രാർത്ഥിക്കണമോ?

'ജീവനുള്ളവരോടും മരിച്ചവരോടും ഉള്ള ദയ വിടാത്ത ദൈവം' (രൂത്ത് 2:20) കാരുണ്യവാനാകയാൽ സകല മരിച്ചവർക്കുവേണ്ടിയും അവരുടെ പ്രിയപ്പെട്ടവർ പ്രാർത്ഥിക്കും.

7. ഓർത്തഡോക്സ് വിശ്വാസത്തിന്റെ അടിസ്ഥാനം വി. വേദപുസ്തകമോ?

2 തെസ്സ. 2:15 നോക്കുക. 'Hold fast the traditions taught by word and epistle,, വേദപുസ്തകത്തിലടിസ്ഥാനമില്ലാത്ത ഒരു പഠിപ്പിക്കലും നമുക്കില്ല. പാരമ്പര്യവും നമുക്ക് പ്രധാനമാണ്. 'വേദപുസ്തകവും പാരമ്പര്യവും' എന്ന അദ്ധ്യായം മുൻ ഗ്രന്ഥത്തിൽ വായിച്ചു പഠിക്കുക.

---

വൻക്കാരായ ക്രോബകളായിരിക്കുമെന്നാണ് നാം വിശ്വസിക്കുന്നത്" (p. 179). ബഹിരാകാശത്തുവച്ച് മരിച്ചവന്റെ ആത്മാവിനുവേണ്ടി മാലാഖമാരും ബഹിരാകാശത്തെ ഒളിവിടങ്ങളിൽ നിഴൽ കണക്കെ പതിയിരുന്നെത്തുന്ന സാത്താനും തമ്മിൽ തർക്കിക്കുക സാധാരണ സംഭവമാണ്. മോശയുടെ ആത്മാവിന്റെ പേരിൽ പോലും ആകാശത്തുവച്ച് തർക്കമുണ്ടായതായി ബൈബിളിൽ സൂചനയുണ്ട് (യൂദ. 1:9). ഒരു മൃതശരീരത്തിൽ പുരോഹിതൻ പൂശുന്ന തൈലം ഈ തർക്കത്തിൽ ദുഷ്ടന്റെ പിടിയിൽ നിന്നും തെന്നിമാറാൻ ആത്മാക്കളെ സഹായിക്കാനുതകുന്നതാണ് (p. 275). എല്ലാററിലും ഉപരിയായി കർത്താവിന്റെ തിരുശരീരരക്തങ്ങൾ അനുഭവിച്ചവരെ തന്റെ വലഭാഗത്ത് സ്വർഗ്ഗത്തിൽ (അബ്രഹാമിന്റെ മടിയിൽ) ഇരുത്തുമെന്നാണ് നമ്മുടെ വിശ്വാസം (p. 227). സന്തോഷത്തിന്റെ ആസ്ഥാനമായ പറുദീസയിൽ പ്രവേശിപ്പാൻ യോഗ്യരല്ലെന്നു കാണുന്നവർ ആപത്തിൽനിന്നൊഴിഞ്ഞുനിൽക്കാനായി അതിന്റെ വാതിൽക്കലെങ്കിലും നിർത്തണമെയെന്ന് പ്രാർത്ഥിക്കുകയെ കരണീയമായിട്ടുള്ളു (p. 223).

—•—

പഴയതാളുകൾ:

# ഒരു സംശയം

കൊല്ലം 1097-ലെ നസ്രാണി ദീപികയിൽ (തീയതി മാഞ്ഞുപോയി) 'ഒരു സത്യാന്വേഷി' കേരളത്തിലെ റോമൻ കത്തോലിക്കാ സഭയെ സംബന്ധിച്ച് എഴുതിയ ഒരു ചാരിത്രിക ലേഖനം താഴെ ഉദ്ധരിക്കുന്നു:—

'ഒരു സംശയം': വരാപ്പുഴ പുതിയ പള്ളിയുടെ ആശീർവാദകർമ്മസ്മാരകമായി 1923 മെയ് മാസം 16-ാംനു എറണാകുളം ഐ. എസ്സ്. പ്രസ്സിൽ നിന്നും അടിച്ചു പ്രസിദ്ധീകരിക്കപ്പെട്ട ഒരു ചെറുപുസ്തകം ഈയിടെ ഞാൻ വായിക്കുകയുണ്ടായി. അതിൽ വരാപ്പുഴ ഒരു പള്ളി വെയ്ക്കുന്നതിനായി കർമ്മലീത്താ മിഷ്യനറിമാരിൽ ഒരാൾക്കു 1637-ൽ ഡച്ചുഗവർമ്മെണ്ടിൽ നിന്നും അനുമതി ലഭിച്ചതായി പറഞ്ഞിട്ടുണ്ട്. ഒരു കത്തോലിക്കാ ദേവാലയം സ്ഥാപിക്കുന്നതിനു ലൌകികാധികാരികളുടെ അനുമതി മാത്രം പോരല്ലോ. പക്ഷെ, ടി പള്ളിസ്ഥാപനത്തിനു വൈദീകാദ്ധ്യക്ഷാനുമതി അതിൽ നിന്നാണ് ലഭിച്ചതെന്നു അതിൽ പറയുന്നുമില്ല. എന്നാൽ 'മാർത്തോമ്മാ ക്രിസ്ത്യാനികൾ' എന്ന ചരിത്രഗ്രന്ഥത്തിന്റെ കർത്താവായ ബ. ബെർണ്ണാർദ് അച്ചൻ, അദ്ദേഹത്തിന്റെ രണ്ടാം പുസ്തകത്തിൽ വരാപ്പുഴ 'തത്തംശ്ശേരി' എന്ന സ്ഥലത്തു ഒരു ദേവാലയം പണിയിക്കുന്നതിനു 1673-ൽ അനുമതി നൽകിയതു പള്ളിവീട്ടിൽ മാർ അലക്സന്ത്രയോസ് (ചാണ്ടി) മെത്രാൻ തിരുമനസ്സുകൊണ്ടാണെന്നു പറഞ്ഞിട്ടുണ്ട്. കൂടാതെയും ടി. രണ്ടാം പുസ്തകം 236-ാം പക്ഷത്തിൽ, 'വാരപ്പുഴപ്പള്ളി സുറിയാനിക്കാരുടെ വകയും അവിടെയുള്ള സുറിയാനിക്കാരുടെ സാഹായ്യസഹകരണങ്ങളോടുകൂടി പണിയിക്കപ്പെട്ടതും ഒരു ശതാബ്ദത്തിലധികം കാലത്തേയ്ക്കു സുറിയാനി ക്രമങ്ങൾ അതിൽ ആചരിയ്ക്കപ്പെട്ടതുമാണെന്നും വികാരി അപ്പോസ്തോലിക്കാമാരായ മെത്രാന്മാരുടെ ശവസംസ്കാരകർമ്മങ്ങൾ സുറിയാനി വൈദീകന്മാരാൽ നിർവഹിക്കപ്പെട്ടിരുന്നെന്നും' പറഞ്ഞിട്ടുണ്ട്. മാത്രമല്ല, പാറെമ്മാക്കൽ തോമ്മാക്കത്തനാരുടെ ഭരണാവസരത്തിൽ വാരാപ്പുഴ പള്ളിക്കാരായ സുറിയാനിക്കാർക്കു 60 സുറിയാനിക്കുടുംബങ്ങൾ വാരാപ്പുഴ ഇടവകക്കാരിൽ ഉണ്ടായിരുന്നെന്നു Status arch. Verap. p.7. note (2)-ൽ പറയുന്നുണ്ടെന്നും കാണിച്ചിട്ടുണ്ട്.

എന്നാൽ മുൻപറഞ്ഞ ചെറുപുസ്തകം ആദ്യന്തം വായിച്ചാൽ വരാപ്പുഴ അന്നു സുറിയാനിക്കാർ ഉള്ളതായിട്ടോ, ടി. പള്ളിക്കാരുമായി സുറിയാനിക്കാർക്കു് വല്ല ബന്ധമുള്ളതായിട്ടോ യാതൊന്നും കാണുന്നുമില്ല.

---

8. റോമൻ കത്തോലിക്കർ ജനങ്ങളെ അഭിമുഖീകരിച്ചും നാം കിഴക്കോട്ടു തിരിഞ്ഞും വി. കുർബ്ബാന അർപ്പിക്കുന്നതു് അവർ സ്വർഗ്ഗീയ ജറുശലേമിൽ എത്തിയതായും നാം അവിടേക്കു് യാത്ര തുടരുന്നതായും ആണോ വ്യാഖ്യാനം?

വി. വി. ഫിലിപ്പ്, കാൺപൂർ.

ആ വ്യാഖ്യാനം അവർ സമ്മതിക്കുമെങ്കിൽ നല്ലതാണ്. പക്ഷെ അവരും യാത്ര തുടരുന്നതേയുള്ളു എന്നു പറയുമായിരിക്കും. ജനങ്ങളുടെ മുഖം കണ്ട് പ്രസംഗിക്കുന്നതും കിഴക്കോട്ടു നോക്കി ആരാധിക്കുന്നതുമാണ് കൂടുതൽ ശരി. മൈക്ക് ഉള്ളപ്പോൾ കേൾക്കാൻ സൗകര്യം ജനങ്ങളെ നോക്കി പ്രാർത്ഥിക്കുന്നതാണെന്ന വ്യാഖ്യാനവും ശരിയല്ല. ഈ പുതുക്കത്തിനെ എതിർക്കുന്ന റോമൻ കത്തോലിക്കരുണ്ട്.

9. ദുഃഖവെള്ളിയാഴ്ച മറയിട്ടാൽ പിന്നെ മറ നീക്കി ധൂപം വയ്ക്കാമോ? (Do)

ഇല്ല. ഉയിർപ്പിന്റെ സന്ധ്യയാരംഭിക്കും വരെ മറ നീക്കാതെ ഒരു വശത്തുകൂടി പോയി ധൂപം വയ്ക്കണം.

10. ആദ്യകാലത്തു് (പഴയനിയമത്തിൽ) ദൈവം മനുഷ്യനെ അന്വേഷിച്ചു. ഇപ്പോൾ മനുഷ്യർ ദൈവത്തെ അന്വേഷിക്കുന്നു. ഇതു ശരിയോ? (Do)

യേശുക്രിസ്തുവിൽ ദൈവം മനുഷ്യനെ ദൈവത്തോടു യോജിപ്പിച്ചിരിക്കുന്നതിനാൽ രണ്ടന്വേഷണങ്ങളും ക്രിസ്തുവിൽ ഒന്നിക്കും. അന്നും ഇന്നും രണ്ടന്വേഷണങ്ങളും തുടരുന്നുണ്ട്.

11. മൂറോനഭിഷേകം ചെയ്ത നെററിയിൽ പൊട്ടു തൊടാമോ? (Do)

ഇതു തമ്മിൽ ബന്ധമില്ല. പൊട്ടുതൊട്ടാലും പരിശുദ്ധാത്മാവ് വ്യാപരിക്കും.

12. മാമോദീസാ മുക്കിയശേഷം പെൺകുട്ടികളെ ത്രോണോസിൽ മുത്തിക്കേണ്ടതല്ലേ? (Do)

ആ വിഷയം പ. സുന്നഹദോസ് ചിന്തിക്കുന്നുണ്ട്.

**അതിനാൽ ബ: ബർണ്ണാർഡച്ചന്റെ പ്രസ്താവനയിൽ വല്ല പിശകുകളും വന്നു പോയിട്ടുണ്ടോയെന്നു ടി. ചെറുപുസ്തക കർത്താവ്, ബർണ്ണാർഡച്ചൻ തന്നെയോ മറ്റു ചരിത്രജ്ഞാനമുള്ളവരാരെങ്കിലുമോ ദീപികവഴിയായി ദയവായി അറിയിച്ചുതന്നാൽ വലിയ ഉപകാരമായിരിക്കും.**

ഇനി ഒന്നുകൂടി പറഞ്ഞുകൊള്ളട്ടെ. 1922–ൽ ന്യൂയോർക്കിൽ നിന്നു അടിച്ചു പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന 'India and its Missions' എന്ന പുസ്തകത്തിൽ വാരാപ്പുഴ പ്രൊവിൻസിനെപ്പറ്റി പറയുന്ന ഭാഗത്ത് 162–ാം പക്ഷത്തിൽ ഇങ്ങനെ കാണുന്നു:–

'Throughout the Whole region the influence of Catholic church has made itself felt especially in Verapoly the headquarters of the Carmelites and the residence of the Arch Bishop. When the Carmnlites first set foot in this place some two and one-half centuries ago, the Catholic Faith was unknown'.

**ഈ സംഗതി, അതായതു്, കർമ്മലീത്താക്കാർ വാരാപ്പുഴ ആദ്യമായിചെന്ന അവസരത്തിൽ കത്തോലിക്കാ വിശ്വാസം അവിടെ അറിയപ്പെട്ടിരുന്നില്ല എന്നതു് ശരിതന്നെയോയെന്നു് ടി. കർമ്മലീത്താ സന്യാസികളുടെ പിൻഗാമികളായി ഇപ്പോഴുള്ളവരിൽ ആരെങ്കിലും ഈ പത്രദ്വാരാ അറിയിച്ചുതന്നാൽ ഞാൻ ഏറ്റം കൃതാർത്ഥനായിരിക്കുന്നതാണ്. എന്നു് ഒരു സത്യാന്വേഷി'**

---

Note: **റോമൻ കത്തോലിക്കാ വിശ്വാസം പോർത്തുഗീസുകാരുടെ വരവിനു ശേഷമാണ് മലങ്കര കടന്നുകൂടിയതെന്നുള്ളതിന് മേൽകാണിച്ച രേഖ ഒരു സുപ്രധാന ലക്ഷ്യമത്രെ.**

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്












കെ. യോഹന്നാൻ, ആബുദാബി

(8–ാം പേജിൽനിന്നു തുടർച്ച)

## സഭാ സെക്രട്ടറിയുടെ ബജററു പ്രസംഗം

അവ്യക്തമെന്ന് ആരോപിക്കപ്പെട്ടേക്കാവുന്ന ഈ ശുഭ്യചിന്തകൾ ഞാൻ ഇവിടെ ഉന്നയിക്കാൻ ധൈര്യപ്പെടുന്നു.

89 ഇനങ്ങളിലായി മൊത്തം പതിനാലര കോടി രൂപായുടെ ബജററാണ് ഈ കമ്മററി മുമ്പാകെ അവതരിപ്പിക്കപ്പെടുന്നത്. ഇതു് കഴിഞ്ഞ വർഷത്തെ അപേക്ഷിച്ച് മൂന്നു കോടിയിൽ പരം രൂപ കൂടുതലാണ്.

മുൻപതിവു പോലെ A, B, C, D എന്ന നാലു ഷെഡ്യൂളുകളിൽ ഉൾപ്പെടുത്തികൊണ്ടാണ് ഈ വർഷത്തെ ബജററു തയ്യാറാക്കിയിരിക്കുന്നതു്. ഇതിൽ മാനേജിംഗ് കമ്മററി ചർച്ച ചെയ്തു പാസ്സാക്കേണ്ടതു് A ഷെഡ്യൂളിൽ പെട്ട ഇനങ്ങൾ മാത്രമാണ്. മററുളളവ മാനേജിംഗ്കമ്മററിയുടെ അറിവിനായിട്ടാണ് സമർപ്പിക്കപ്പെടുന്നതു്. B ഷെഡ്യൂളിൽ ഉൾപ്പെടുത്തിയിട്ടുളള ഇനങ്ങളുടെ ബജററ് 1988 ഫെബ്രുവരിയിൽ കൂടിയ പ. എപ്പിസ്കോപ്പൽ സുന്നഹദോസ് പാസ്സാക്കിയിട്ടുളളതാണ്. C ഷെഡ്യൂളിൽ ഉൾപ്പെടുത്തിയിട്ടുളളവ അതാതു സ്ഥാപനങ്ങളുടെ മാനേജിംഗ് ബോർഡുകളും D ഷെഡ്യൂളിൽ ഉൾപ്പെടുത്തിയിട്ടുളളവ അതാതു മെത്രാസന ഇടവക യോഗങ്ങളും പാസ്സാക്കിയിട്ടുളളവയാണ്.

നാലു ഷെഡ്യൂളുകളിൽ 1988–89 ലെ മൊത്തം ബജററു തുകയും അതിനു മുൻപുളള 4 വർഷങ്ങളിലെ തുകകളും താഴെ ചേർക്കുന്നു.

| ഷെഡ്യൂൾ | 1984–85 | 1985–86 | 1986–37 | 1987–88 | 1988–89 |
|---|---|---|---|---|---|
| A | 81,91,070 | 34,94,345 | 42,34,160 | 72,`9, 253 | 2,47,21·215 |
| B | 1,33,84,910 | 1,39,33,758 | 1,96,53,083 | 2,61,63,674 | 3,04,69,147 |
| C | 5,97,40,140 | 5,68,16,938 | 5,61,47,676 | 6,23,11,475 | 7,74,14,261 |
| D | 1,12,,13,960 | 52,94,469 | 1,49,74,390 | 1,66,73,271 | 1,16,46,554 |
| Total | 8,75,29,990 | 7,95,39,560 | 9,50,10,309 | 11,25,17,652 | 14,42,51177 |

A ഷെഡ്യൂളിൽപ്പെട്ട സ്ഥാപനങ്ങളുടെയും വസ്തുക്കളുടെയും ചില വിവരങ്ങൾ താഴെ ചേർക്കുന്നു.

### 1. പഴയസെമിനാരി

പഴയ സെമിനാരി ചാപ്പൽ വികസിപ്പിക്കുന്നതിനു് കഴിഞ്ഞ വർഷത്തെ ബഡ്ജററിൽ കൊളളിച്ചിരുന്ന തുക മുഴുവനും ചെലവായിട്ടില്ല. ഇതു സംബന്ധിച്ചുളള പ്രധാന പണികൾ തീർന്നെങ്കിലും ചാപ്പൽ മുഴുവൻ re-wire ചെയ്യുന്നതിനും പുതിയ ഫ്ളോറിംഗ്സിനും മററുമായി 60,000 രൂപാ ഈ വർഷം വക കൊളളിച്ചിട്ടുണ്ട്. സെമിനാരി പുരയിടത്തിലുളള രണ്ടു താമസക്കാരെ ഒഴിപ്പിക്കുന്നതിനു് രണ്ടു ലക്ഷം രൂപായും, കിഴക്കേ ഗേററ് മുതൽ പടിഞ്ഞാറോട്ടുളള റോഡ് ടാർ ചെയ്യുന്നതിനു് 40,000 രൂപായും, മാനേജിംഗ്കമ്മററി കൂടുന്ന ഹോളിൽ സ്ഥിരമായി കസേരകൾ ഇട്ട് മെച്ചപ്പെട്ട രീതിയിൽ സജ്ജീകരിക്കുന്നതിനു് 40,000 രൂപായും, പുരയിടത്തിനു് മതിൽ കെട്ടുന്നതിനു് 22,000 രൂപായും, ഉൾപ്പെടെ ആകെ മൂലധനച്ചെലവിനു് വക കൊളളിട്ടുളളത് 1, 62,000 രൂപയാണ്. ഇതിൽ റബർ കട്ടംവെട്ടു നടത്തുന്ന കോൺട്രാക്ടറിൽ നിന്നും കിട്ടാവുന്ന 1,10,000 രൂപാ നീക്കി ബാക്കി തുക ജനറൽ അക്കൗണ്ടിൽനിന്നു് നൽകേണ്ടതായിവരും.

### 2. എം. ഡി. സെമിനാരി

ഇപ്പോൾ വാടക കിട്ടിക്കൊണ്ടിരിക്കുന്ന നാലു മുറി കടകളുടെ വാടക 4800 രൂപായിൽനിന്നു് 5100 രൂപാ ആയി വർദ്ധിപ്പിക്കാമെന്നുളള പ്രതീക്ഷയിലാണ് ആ തുക ബജററിൽ വരവിനത്തിൽ ചേർത്തിട്ടുളളതു്. 1988–89 ൽ പിരിഞ്ഞു കിട്ടുവാൻ സാദ്ധ്യതയുളള തുക മാത്രമേ കടിശ്ശിക ഇനത്തിൽ കാണിച്ചിട്ടുളളു. ഈ പുരയിടത്തിൽ കൃഷി ഇപ്പോൾ നാമമാത്രമായേ നടക്കുന്നുളളു.

### 3, കതോലിക്കാ ദിനപ്പിരിവ്

1987–88 ൽ ബജററ് ചെയ്തിരുന്ന കാതോലിക്കാ ദിനപ്പിരിവ് 12 ലക്ഷമായിരുന്നു. അതിൽ പതിനൊന്നര ലക്ഷത്തോളം പിരിഞ്ഞിട്ടുണ്ട്. ഈ കൊല്ലം ബജററ് ചെയ്തിട്ടുളളതു് 15 ലക്ഷം രൂപയാണ്. ബജററ് ചെയ്തിരിക്കുന്ന തുക മുഴുവനും പിരിഞ്ഞുകിട്ടിയാലും ചെലവ് ചെയ്യേണ്ട എല്ലാ കാര്യങ്ങൾക്കും കൂടെ ഈ തുക മതിയാകയില്ലെന്നു് ബജററിൽനിന്നു് വ്യക്തമാണല്ലോ. ഈ ഇനത്തിൽ ഏററവും കൂടുതൽ തുക (5 ലക്ഷം രൂപാ) വക കൊളളിച്ചിട്ടുളളതു് അവികസിത പളളികൾക്കും

കാതോലിക്കേററ് സെൻററുകൾക്കും ഗ്രാൻറ് കൊടുക്കാൻ വേണ്ടിയാണ്. കേരളത്തിലും, പുറത്തും പള്ളിയാരാധനയിൽ സംബന്ധിക്കുവാൻ സൗകര്യമില്ലാത്ത സഭാംഗങ്ങൾ ധാരാളമുണ്ട്. അടുത്തകാലത്ത് അങ്ങിനെയുള്ള പല സ്ഥലങ്ങളിലും ആരാധനാലയങ്ങൾ നിർമ്മിക്കുവാൻ ആളുകൾ സ്വമേധയാ മുന്നോട്ട് വരുന്നുണ്ട്. അംഗസംഖ്യ കുറവായതുകൊണ്ടും, സാമ്പത്തികമായ ഞെരുക്കം കൊണ്ടും അവർ സഭാ കേന്ദ്രത്തെ സമീപിക്കാറുണ്ട്. പള്ളികളുടെ ജീർണ്ണോദ്ധാരണത്തിനും സഹായം അഭ്യർത്ഥിക്കുന്നുണ്ട്. 1987–88 ൽ ഈ ആവശ്യത്തിന് കാതോലിക്കാ ദിനപ്പിരിവിൽനിന്നും മററു ഫണ്ടുകളിൽ നിന്നുമായി 5 ലക്ഷത്തോളം രൂപാ ചെലവായിട്ടുണ്ട്. 1988–89 ഇതിനായി കാതോലിക്കാ ദിനപ്പിരിവിൽ നിന്നുള്ള 5 ലക്ഷം കൂടാതെ ജനറൽ അക്കൗണ്ടിൽനിന്ന് 3 ലക്ഷവും, കാതോലിക്കേററ് സെൻട്രൽ അക്കൗണ്ടിൽനിന്ന് 1 ലക്ഷവും, ഡവലപ്മെൻറ് ഫണ്ടിൽ നിന്ന് 20 ലക്ഷവും രൂപാ ചെലവുചെയ്യുവാനാണ് ബജററ് ചെയ്തിട്ടുള്ളത്. വിദ്യാർത്ഥി പ്രസ്ഥാനം, സണ്ടേസ്കൂൾ അസോസ്യേഷൻ, യുവജനപ്രസ്ഥാനം, മർത്തമറിയം, വനിതാസമാജം എന്നിവയ്ക്കുള്ള ഗ്രാൻറ് 1000 രൂപാ വീതവും ബാലസമാജം, ബാലികസമാജം, ഓർത്തഡോക്സ് വെക്കേഷൻ ബൈബിൾസ്കൂൾ എന്നിവയ്ക്ക് 2000 രൂപാ വീതവും വർദ്ധിപ്പിച്ചിട്ടുണ്ട്.

ഓർത്തഡോക്സ് വൈദിക സെമിനാരിക്ക് ഈ വർഷം കാതോലിക്കാ ദിനപ്പിരിവിൽനിന്ന് ഗ്രാൻറായി 40,000 രൂപാ വക കൊള്ളിച്ചിട്ടുണ്ട്. ജനറൽ അക്കൗണ്ടിൽ നിന്നുള്ള 35000രൂപായും മാർ ഡയനീഷ്യസ് സെൻററിൽ നിന്നുള്ള 40,000 രൂപായും ചേർന്ന് ആകെ വൈദിക സെമിനാരിക്ക് സഭാ കേന്ദ്രത്തിൽ നിന്ന് നൽകുവാൻ ബജററ് ചെയ്തിട്ടുള്ള തുക 1,15,000രൂപായാണ്. ഇത് മുൻ വർഷത്തെ അപേക്ഷിച്ച് 20,000രൂപാ കൂടുതലാണ്. അഖില ലോകസഭാ കൗൺസിലിനും, ഉപസംഘടനകൾക്കുമായി ഈ വർഷം 37,000 രൂപാ വക കൊള്ളിച്ചിട്ടുണ്ട്. അനാഥാലയങ്ങൾ, ആതുരസേവനം, സാമൂഹ്യക്ഷേമം തുടങ്ങിയ കാര്യങ്ങൾക്ക് ഈ വർഷം 95,000 രൂപാ ബജററ് ചെയ്തിട്ടുണ്ട്. ഇത് മുൻ വർഷത്തെ അപേക്ഷിച്ച് 25,000രൂപാ കൂടുതലാണ്.

മൂന്നുലക്ഷം രൂപാ അധികച്ചെലവ് വരുന്ന ബജററാണ് കാതോലിക്കാ ദിനപ്പിരിവന്റേത്. പിരിവ് ഉജ്ജ്വലപ്പെടുത്തുന്നതിന് കഴിഞ്ഞ വർഷം നിർദ്ദേശിക്കപ്പെട്ടിരുന്ന എല്ലാ കാര്യങ്ങളും സഭാ കേന്ദ്രത്തിൽ നിന്ന് ചെയ്തിട്ടുണ്ട്. കൂടുതൽ നിർദ്ദേശങ്ങൾ—പ്രായോഗികമായവ—മാനേജിംഗ് കമ്മററി അംഗങ്ങളിൽ നിന്നുണ്ടാകുമെന്ന് പ്രതീക്ഷിക്കുന്നു. അഭിവന്ദ്യരായ ഇടവക മെത്രാപ്പോലീത്താ തിരുമേനിമാരും എല്ലാ വൈദികരും, മാനേജിംഗ് കമ്മററി അംഗങ്ങളും ബന്ധപ്പെട്ട മററുള്ളവരും സഹകരിച്ച് പ്രവർത്തിച്ചാൽ ഈ വർഷത്തെ പിരിവ് ചുരുങ്ങിയത് 20 ലക്ഷമാക്കി വർദ്ധിപ്പിക്കാൻ സാധിക്കുമെന്നും, ഇപ്പോഴും വക കൊള്ളിച്ചിരിക്കുന്നതിൽ കൂടുതൽ സംഖ്യ ജീവകാരുണ്യപ്രവർത്തന

ങ്ങൾക്കും മററും ചെലവു ചെയ്യുവാൻ പ്രയാസമുണ്ടാകുകയില്ലെന്നമാണ് പ്രതീക്ഷിക്കുന്നത്.

## 4. കാതോലിക്കേററ് ഓഫീസ്

കാതോലിക്കാ ദിനപ്പിരിവിൽ നിന്ന് രണ്ടു ലക്ഷം രൂപായും, മാർ ഡയനീഷ്യസ് സെൻറർ അക്കൗണ്ടിൽ നിന്ന് 1,09,700/– രൂപയും ഉൾപ്പെടെ 3,09,700/–രൂപാ ഓഫീസ് കാര്യങ്ങൾക്കായി ചെലവാക്കേണ്ടി വരുമെന്നാണ് പ്രതീക്ഷിക്കുന്നതു്. സ്റ്റാഫിൻെറ ശമ്പളം വർദ്ധിപ്പിക്കുവാനും, അഡീഷനൽ സ്റ്റാഫിനെ പുതുതായി നിയമിക്കുവാനുദ്ദേശിച്ചാണ് ശമ്പളവും, അലവൻസും എന്ന ഇനത്തിൽ 25,000/–രൂപാ കൂടുതലായി ബജററ് ചെയ്തിട്ടുള്ളതു്. നാണയപ്പെരുപ്പം കൊണ്ടുണ്ടായിട്ടുള്ള വർദ്ധനവ് മററ് ഇനങ്ങളിലും കാണാവുന്നതാണ്.

## 5. കാതോലിക്കേററ് പ്രസ്

കാതോലിക്കേററ് പ്രസ്സ് മുഖ്യമായും ഉദ്ദേശിച്ചിട്ടുള്ളതു് കാതോലിക്കേററ് ഓഫീസിലെയും, മലങ്കര സഭാ മാസികയുടെയും അച്ചടി സൗകര്യമായി ചെയ്യുവാണ്. രണ്ടു പ്രസ്സുകൾ ഇപ്പോൾ ഉണ്ടെങ്കിലും അവ വളരെ പഴക്കമുള്ളവയാണ്. ഒരു പുതിയ പ്രസ് വാങ്ങുന്നതിനു് വക കൊള്ളിച്ചിട്ടുള്ള രണ്ടു ലക്ഷം രൂപാ ജനറൽ അക്കൗണ്ടിൽ നിന്നുള്ള ഗ്രാൻറായി വരവിനത്തിൽ ചേർത്തിരിക്കുകയാണ്.

## 6. ജനറൽ അക്കൗണ്ട്

ജനറൽ അക്കൗണ്ട് A വിഭാഗത്തിലെ പ്രധാന വരവിനങ്ങൾ, കാതോലിക്കാ ദിനപ്പിരിവിൻെറ പത്തു ശതമാനവും മലങ്കര ചർച്ച് കോഫി എസ്റ്റേററിൽ നിന്നുള്ള അററാദായമായ 30,750/– രൂപായും, രഞ്ചിലാടി എസ്റ്റേററിൽ നിന്നുള്ള 14,000/– രൂപായുമാണ്. കാപ്പിത്തോട്ടത്തിൻെറ ഒരു ഭാഗം കേരളാസ്റ്റേററ് ഇലക്ട്രിസിററി ബോർഡിൻെറ ആവശ്യത്തിനു് പൊന്നും വിലയ്ക്ക് ഏറ്റെടുത്തു കൊണ്ടാണ് അതിൽ നിന്നുള്ള വരുമാനം കുറഞ്ഞതു്.

ജനറൽ അക്കൗണ്ട് B വിഭാഗത്തിലെ വരവിനം; പ. സുന്നഹദോസ് പാസ്സാക്കിയ പരുമല സെമിനാരി ബജററനുസരിച്ച് ജനറൽ അക്കൗണ്ടിലേക്ക് മാററുന്ന 20 ലക്ഷം രൂപാണ്. ഇതിൻെറ കൂടെ ഡവലപ്മെൻറ് ഫണ്ടിൽ നിന്നുള്ള 25;76,975 രൂപാ കൂടെ ഉണ്ടെങ്കിൽ മാത്രമെ ബജററ് സമീകരിക്കുവാൻ സാധിക്കുകയുള്ളു

മാനേജിംഗ് കമ്മററിയുടെയും, പ. സുന്നഹദോസിൻെറയും തീരുമാനമനുസരിച്ച് പീരുമേട് താലൂക്കിൽ 108 ഏക്കർ സ്ഥലം വാങ്ങുന്നതിന് 12 ലക്ഷം രൂപാ ബജററു ചെയ്തിട്ടുണ്ട്. വൈദികരുടെ ശമ്പളപരിഷ്കരണത്തിന് നാലു ലക്ഷം രൂപായും, ഇരവിപേരൂർ സെ. മേരീസ് ഹോസ്പിററലിന് പുതിയ കെട്ടിടം നിർമ്മിക്കുന്നതിന് 4 ലക്ഷം രൂപായും, അവികസിത പള്ളികൾക്കും, കാതോലിക്കേററ് സെൻററുകൾക്കും ഗ്രാൻറ് കൊടുക്കുന്നതിന് 3 ലക്ഷം രൂപായും, മെത്രാസനകേന്ദ്രങ്ങളുടെ നിർമ്മാണത്തിന് ഗ്രാൻറായി 5 ലക്ഷം രൂപായും വക കൊള്ളിച്ചിട്ടുണ്ട്. ലോൺ തിരിച്ചുകൊടുക്കുന്നതിന് കൊള്ളിച്ചിട്ടുള്ള 5 ലക്ഷം രൂപാ മുഖ്യമായും പുതുപ്പള്ളി പാറേട്ട് മാർ ഈവാനിയോസ് ആശുപത്രിയുടെ കെട്ടിട നിർമ്മാണത്തിനായി കടമെടുത്ത തുക തിരിച്ചു് കൊടുക്കുവാനാണ്.

1988 ഫെബ്രുവരിയിൽ കൂടിയ എപ്പിസ്കോപ്പൽ സുന്നഹദോസ് പാസ്സാക്കിയ പരുമല സെമിനാരിയുടെ 1987–88–ലെ സപ്ലിമെൻററി ബജററ് അനുസരിച്ച ''22 ലക്ഷം രൂപാ ജനറൽ അക്കൗണ്ടിലേക്ക് മാററിയിരുന്നു. (Schedule B–XIII A Page–38) അതിൽ 5 ലക്ഷം രൂപാ ഡയോസിഷൻ സെൻററുകളുടെ വികസനത്തിന് നൽകുകയുണ്ടായി (ബോംബെ–3 ലക്ഷം, കൽക്കട്ടാ–1 ലക്ഷം തിരുവനന്തപുരം–1ലക്ഷം) മലങ്കര ഓർത്തഡോക്സ് ചർച്ച് എഡ്യൂക്കേഷണൽ ട്രസ്റ്റിൻെറ ആഭിമുഖ്യത്തിൽ കർണ്ണാടക സ്റ്റേററിൽ സ്ഥാപിക്കുവാനുദ്ദേശിക്കുന്ന കാതോലിക്കേററ് കോളേജ് ഓഫ് എഞ്ചിനീയറിംഗിൻെറ ആവശ്യത്തിനായി 50 ഏക്കർ സ്ഥലം വാങ്ങുന്നതിന് ലോണായി 15 ലക്ഷം രൂപാ ഈ ഇനത്തിൽ നിന്ന് അനുവദിച്ചിട്ടുണ്ട്. സാധുക്കൾക്കുള്ള ഭവനനിർമ്മാണത്തിനായി 58000 രൂപായും, മററിനങ്ങൾക്ക് 142000 രൂപായും, ചേർന്നു് 22 ലക്ഷം രൂപായുള്ള സപ്ലിമെൻററി ബജററ് 18–3–1988–ൽ കൂടിയ വർക്കിംഗ് കമ്മററി പാസ്സാക്കിയിട്ടുണ്ട് എന്ന വിവരം ഈ കമ്മററിയിൽ റിപ്പോർട്ട് ചെയ്യുവാൻ ഈ അവസരം വിനിയോഗിച്ചുകൊള്ളുന്നു.

## 7. മലങ്കര ചർച്ച് കോഫി എസ്റ്റേററ്

തോട്ടത്തിലുള്ള പള്ളി പൊളിച്ച് ആ സ്ഥാനത്തുതന്നെ പുതിയ ഒരു പള്ളിയുടെ പണി 1987–88ൽ ആരംഭിച്ചെങ്കിലും പൂർത്തിയാക്കുവാൻ സാധിച്ചില്ല. അതു് പൂർത്തിയാക്കുന്നതിന് 1988–89–ൽ 35000 രൂപാ നീക്കിവച്ചിട്ടുണ്ട്.

ഈ തോട്ടത്തിൽ നിന്ന് കേരളാ സ്റ്റേററ് ഇലക്ട്രിസിററി ബോർഡിൻെറ ആവശ്യത്തിന് ഏക്ക

ഷൻ ചെയ്ത 15296 ഹെക്ടർ സ്ഥലത്തിന്റെ വില അഡ്വാൻസായി 1986–87-ൽ കിട്ടിയ 345000 രൂപാ കൂടാതെ 194000 രൂപാ കൂടെ 1987-88-ൽ കിട്ടിയിട്ടുണ്ട്. വില കുറഞ്ഞുപോയതിലുള്ള പ്രതിഷേധം രേഖപ്പെടുത്തിക്കൊണ്ടാണ് ഈ തുക വാങ്ങിയിട്ടുള്ളത്. കോടതിയുടെ തീരുമാനമനുസരിച്ച് കുറച്ച് തുക കൂടെ ലഭ്യമാകുമെന്ന് പ്രതീക്ഷയുണ്ട്. ഈ തോട്ടത്തിന്റെയും പീരുമേട് പള്ളിക്കുന്ന് വസ്തുവിന്റെയും മാനേജരായി തുടരുന്നത് വന്ദ്യ ദിവ്യ ശ്രീ. ബസ്കീപ്പാ റമ്പാനാണ്. പരിചയ സമ്പന്നനായ അദ്ദേഹത്തിന്റെ വിലപ്പെട്ട സേവനം പുതുതായി വാങ്ങുവാനുദ്ദേശിക്കുന്ന തോട്ടത്തിന്റെ കാര്യത്തിലും ലഭ്യമാകുമെന്ന് പ്രതീക്ഷിക്കുന്നു.

### 8. പീരുമേട് പള്ളിക്കുന്ന് വസ്തു

ഇവിടെ നിന്ന് ആദായം കിട്ടുവാൻ തുടങ്ങുന്നതേയുള്ളു. അന്നാണ്ടിൽ 30000 രൂപാ ജനറൽ അക്കൗണ്ടിൽ നിന്ന് ചെലവ് ചെയ്യേണ്ടിവരും. പുതുതായി വാങ്ങുവാനുദ്ദേശിക്കുന്ന തോട്ടം ഈ വസ്തുവിന് സമീപമാണ്.

### 9. ഇരവിപേരൂർ സെ. മേരീസ് ഹോസ്പിററൽ

1987-88-ൽ ജനറൽ അക്കൗണ്ടിൽ നിന്ന് ഈ ആശുപത്രിയുടെ മൂലധനച്ചെലവിനായി നീക്കി വച്ചിരുന്ന 250000 രൂപാ ചെലവായിട്ടില്ല. ആശുപത്രി വികസിപ്പിക്കുന്നതിനാവശ്യമായ കെട്ടിട നിർമ്മാണത്തിന് ഈ വർഷം 4 ലക്ഷം രൂപാ നീക്കി വച്ചിട്ടുണ്ട്. ആശുപത്രിയുടെ സമീപത്ത് സ്ഥലം വാങ്ങി ചീഫ് മെഡിക്കൽ ഓഫീസർക്ക് താമസിക്കുന്നതിനാവശ്യമായ വീട് നിർമ്മിച്ചിട്ടുണ്ട്. ഈ ആവശ്യത്തിന് ജനറൽ അക്കൗണ്ടിൽ നിന്ന് അഞ്ച് ലക്ഷം രൂപായോളം ചെലവു വന്നിട്ടുണ്ട്. ആശുപത്രിയുടെ സമീപം തന്നെ ഡോക്ടർ താമസിക്കുകയാണെങ്കിൽ inpatients-ന്റെ എണ്ണം കൂടി വരുമെന്ന് പ്രതീക്ഷയുണ്ടായിരുന്നു. എന്നാൽ നേരെ മറിച്ചാണ് അനുഭവപ്പെടുന്നത്. inpatients-ന്റെ എണ്ണം കുറഞ്ഞത് ആശുപത്രിയുടെ നടത്തിപ്പ് നഷ്ടത്തിലാകുവാനുള്ള കാരണങ്ങളിൽ പ്രധാനപ്പെട്ടതാണ്. ആശുപത്രി കാര്യങ്ങൾ ശരിപ്പെടുത്തുവാനുള്ള നടപടികൾ

അടിയന്തിരമായി സ്വീകരിക്കേണ്ടിയിരിക്കുന്നു. ഇരവിപേരൂർ ഹൈസ്കൂളിന്റെ ഹെഡ്മാസ്റ്റർ Sri. K. C. Mathew ഇപ്പോൾ ഇക്കാര്യത്തിൽ പ്രത്യേകം ശ്രദ്ധ പതിപ്പിച്ചുകൊണ്ടിരിക്കുന്നു.

## 10. വെട്ടിക്കൽ സെ. തോമസ് ദയറാ

ദയറാ കോമ്പൗണ്ടിലെ റബർ കൃഷിയിൽനിന്ന് ആദായം കിട്ടിത്തുടങ്ങിയിട്ടില്ല; കൃഷി ആവശ്യത്തിനും, അററകുററപ്പണികൾക്കും മററുമായി 1987-88-ൽ ജനറൽ അക്കൗണ്ടിൽ നിന്ന് വിനിയോഗിക്കുവാൻ നിശ്ചയിച്ചിരുന്ന 25000 രൂപായിൽ കാർഷികാവശ്യത്തിന് 8000 രൂപാ മാത്രമെ ഉപയോഗിച്ചിട്ടുള്ളു. ഈ വർഷം ജനറൽ അക്കൗണ്ടിൽ നിന്നു കൊടുക്കുവാൻ വകകൊള്ളിച്ചിട്ടുള്ളതു് 38600/- രൂപായാണ്. അടുക്കളപ്പുര പൊളിച്ചു പണിയുന്നതിനാണ് ഈ തുക പ്രധാനമായും ഉപയോഗിക്കുവാനുദ്ദേശിക്കുന്നത്. ദയറായുടെ മാനേജരായി ദിവ്യ ശ്രീ. വാലയിൽ ഏബ്രഹാം അച്ചൻ കാര്യക്ഷമതയോടെ പ്രവർത്തിച്ചു വരുന്നു.

## 11. മാർ ഡയനീഷ്യസ് സെൻറർ കെട്ടിടങ്ങൾ

ആദ്യം നിർമ്മിച്ച കെട്ടിടത്തിലെ (Eastern Block) പല മുറികളുടെയും വാടക നിരക്ക് കുറവാണ്. ചുരുക്കം ചിലതിന്റെ വാടക വർദ്ധിപ്പിക്കുവാൻ സാധിച്ചിട്ടുണ്ടു്. അതുകൊണ്ടു് വാർഷിക വാടകയിൽ ഉദ്ദേശം 14000/– രൂപായുടെ വർദ്ധനവ് പ്രതീക്ഷിക്കുന്നു. കുടിയിരിപ്പുകാർക്കെതിരായുള്ള ചില കേസുകൾക്ക് തീരുമാനമുണ്ടാകാനിരിക്കുന്നതുകൊണ്ടു് വാടകക്കുടിശിക കുറച്ചുകൂടി ഈടാക്കുവാനും സാദ്ധ്യതയുണ്ടു്.

പഴയ കെട്ടിടത്തിന്റെ 3–ാം നില പണിയേണ്ടതു് കെട്ടിടത്തിന്റെ സുരക്ഷിതത്വത്തിന് തന്നെ ആവശ്യമാണ്. ഏകദേശം 10 ലക്ഷം രൂപാ ചെലവ് പ്രതീക്ഷിക്കുന്ന ഈ നില പൂർത്തിയാകുമ്പോൾ വാടകയ്ക്കു് കൊടുക്കത്തക്കവണ്ണം ഉദ്ദേശം 7000 ചതുരശ്രഅടി സ്ഥലം കൂടി ലഭ്യമാകും. ഈ 3–ാം നില പണിയുന്നതിനുള്ള കോട്ടയം ഡവലപ്മെൻറ് അതോറിററിയുടെ ശുപാർശ മുനിസിപ്പാലിററിക്ക് കൊടുത്തു കഴിഞ്ഞു. ഗവണ്മെൻറിൽ നിന്ന് അനുവാദം ലഭ്യമാകുന്ന മുറയ്ക്കു് കെട്ടിട നിർമ്മാണം ആരംഭിക്കുന്നതാണ്. ഇതിന്റെ പ്രവർത്തനങ്ങൾക്കായി എം. ഡി. സി. സെൻറർ ഫണ്ടിൽ നിന്നുള്ള രണ്ടു് ലക്ഷം രൂപാ കൂടാതെ രണ്ടു ലക്ഷം രൂപാ ജനറൽ ഫണ്ടിൽ നിന്നും നീക്കി വച്ചിട്ടുണ്ടു്. ഡവലപ്മെൻറ് ഫണ്ടിൽ നിന്ന് 6 ലക്ഷം രൂപായും പ്രതീക്ഷിക്കുന്നു.

എം. ഡി. സെമിനാരി കോമ്പൗണ്ടിൽ നിർമ്മിക്കുവാനുദ്ദേശിക്കുന്ന ഓഡിറേറാറിയത്തിന്റെ പ്ലാനും ഡിസൈനും തയ്യാറാക്കിക്കഴിഞ്ഞു. 3000 പേർക്കു് ഇരിക്കാവുന്ന ഹാളും മററു് സൗകര്യങ്ങളും ഉൾക്കൊള്ളുന്ന ഈ ഓഡിറേറാറിയത്തിന്റെ താഴെ 22000 ചതുരശ്രഅടി ഗോഡൗൺ സ്ഥലം ഉണ്ടായിരിക്കുന്നതാണ്. ഏകദേശം 75 ലക്ഷം രൂപാ ചെലവ് പ്രതീക്ഷിക്കുന്ന ഈ ഓഡിറേറാറിയത്തിന് അടുത്ത വർഷത്തേയ്ക്കു് 10 ലക്ഷം രൂപായാണ് ഡവലപ്മെൻറ് ഫണ്ടിൽ നിന്നും പ്രതീക്ഷിക്കുന്നതു്.

നിർമ്മാണം ആരംഭിച്ചു കഴിഞ്ഞ പരുമല ഓഡിറേറാറിയത്തിന്റേതുപോലെ തന്നെ മേല്പറഞ്ഞ ജോലികളുടെയും പ്രവർത്തനങ്ങൾ വിദഗ്ദ്ധമായി കൈകാര്യം ചെയ്യുന്നതു് എഞ്ചിനീയർ എ. എം. മാത്യു ഡയറക്ടറായിട്ടുള്ള സഭയുടെ എ. ഇ. ബി. വിംഗ് ആണ്.

## 12. മലങ്കര ഓർത്തഡോക്സ് ചർച്ച് ഡവലപ്മെൻറ് ഫണ്ട്

സഭയുടെ ദൈനംദിന പ്രവർത്തനങ്ങൾ മിക്കവാറും നിറവേററുന്നതു് പ്രധാനമായും കാതോലിക്കാദിനപ്പിരിവും, എം. ഡി. സി. സെൻറർ കെട്ടിടങ്ങളുടെ വാടകയും കൊണ്ടാണ്. ചില പ്രത്യേക ആവശ്യങ്ങൾക്കായി മാത്രമാണ് പരുമല സെമിനാരിയിൽ നിന്നു് ജനറൽ അക്കൗണ്ടിലേക്കു് മാററുന്ന സംഖ്യ ഉപയോഗിക്കുന്നതു്. അതുകൊണ്ടു് കാര്യമായ ഉന്നമന പ്രവർത്തനങ്ങൾ ആരംഭിച്ചു് മുന്നോട്ടു കൊണ്ടുപോകണമെങ്കിൽ നമ്മൾ വിഭാവന ചെയ്തിരിക്കുന്ന മലങ്കര ഓർത്തഡോക്സ് ചർച്ച് ഡവലപ്മെൻറ് ഫണ്ട് സാക്ഷാത്കരിക്കണം. ഫണ്ടു പിരിവ് എത്രമാത്രം വിജയകരമാകുന്നുവോ അതനുസരിച്ചേ വികസന പ്രവർത്തനങ്ങളും ഉണ്ടാകുകയുള്ളു.

1987–88 മുതൽ ഓരോ വർഷവും 15 ലക്ഷം രൂപാ വീതം ശേഖരിക്കുവാൻ സാധിക്കുമെന്നു് പ്രതീക്ഷിച്ചുകൊണ്ടാണ് 1987–88 ബജററ് തയ്യാറാക്കിയതു്. അതായതു് സംഭാവന കൂപ്പൺ വിററു് 8 ലക്ഷം രൂപായും, ബോണ്ട് പുറപ്പെടുവിച്ചു് 7 ലക്ഷം രൂപായും, ഈ ഇനങ്ങളിൽ 1987–88 ൽ ഒന്നും ലഭിച്ചില്ല. എങ്കിലും ആ കുറവുകളുടെ നികത്തി 1988–89 ൽ 30 ലക്ഷം രൂപാ ശേഖരിക്കാമെന്നും കരുതിയാണ് ബജററു് തയ്യാറാക്കിയിരിക്കുന്നതു്. പി. ജെ. കോശി, എം. ജി. ജോർജ്ജ് മുത്തൂററ്, മത്തായി മാത്യൂസ് ബോംബെ മുതലായവരുടെ ചുമതലയിൽ ഉള്ള Fund Raising Implementation കമ്മററിയുടെ ശ്രമഫലമായി ഈ വർഷത്തിൽ പിരിയുമെന്നു് പ്രതീക്ഷിക്കുന്ന 120 ലക്ഷം രൂപായും

ചേർത്ത് 150 ലക്ഷം രൂപായുടെ ഡവലപ്മെൻറ് ഫണ്ടാണ് 1988–89 ൽ നമ്മുടെ മുമ്പാകെയുള്ളത്. ഈ തുക പിരിഞ്ഞു കിട്ടുമെന്നും, ചെലവിനങ്ങളിൽ വിവരിക്കുന്ന എല്ലാ കാര്യങ്ങൾക്കുമുള്ള പണം കണ്ടെത്താൻ പ്രയാസം ഉണ്ടാകുകയില്ലെന്നുമുള്ള ശുഭ പ്രതീക്ഷയാണ് എനിക്കുള്ളത്. ഈ കാര്യത്തിൽ എല്ലാ മാനേജിംഗ് കമ്മററി അംഗങ്ങളുടെയും ആത്മാർത്ഥമായ സഹകരണം അഭ്യർത്ഥിക്കുന്നു. Fund Raising Implementation കമ്മററിയുടെ പ്രോജക്ട് റിപ്പോർട്ട് കൂടുതൽ ചർച്ചകൾക്കായി മാററിവച്ചിരിക്കുകയാണല്ലോ. പ്രസ്തുത റിപ്പോർട്ടിൻെറ അംഗീകരണത്തിന് വിധേയമായി മാത്രമെ ഈ ബജററിൽ വിവരിച്ചിരിക്കുന്ന കാര്യങ്ങൾ നടപടിയിൽ വരികയുള്ളു.

## 13. രഞ്ചിലാടി എസ്ററേററ്

ഇതിൽനിന്നുള്ള ആദായത്തിൽ ഒരു നല്ല ഭാഗം അവിടെയുള്ള പള്ളി പണിക്ക് ഉപയോഗിക്കേണ്ടി വരുമെന്നുള്ളതിനാൽ ഈ വർഷവും 14000 രൂപാ മാത്രമെ ജനറൽ അക്കൗണ്ടിൽ ചേർക്കത്തക്കവണ്ണം ലഭ്യമാവുകയുള്ളു.

## 14. തിരുവനന്തപുരം മാർ ബസേലിയോസ് കെട്ടിടം

തിരുവനന്തപുരം മാർ ബസേലിയോസ് കെട്ടിടം സംബന്ധിച്ചുള്ള കേസിൻെറ വിസ്താരം ഇതുവരെയും പൂർത്തിയായിട്ടില്ല. അതിൻെറ ബജററ് ഈ വർഷവും അവതരിപ്പിക്കുന്നില്ല.

## 15. പരുമല സെമിനാരി

പരുമല സെ. ഗ്രീഗോറിയോസ് ഓഡിറേറാറിയത്തിൻെറ നിർമ്മാണം തൃപ്തികരമായി പുരോഗമിക്കുന്നു എന്ന് പ്രസ്താവിക്കുന്നതിൽ സന്തോഷമുണ്ട്. 1989 ആരംഭത്തോടെ ഓഡിറേറാറിയത്തിൻെറ പണി പൂർത്തിയാകുമെന്നാണ് പ്രതീക്ഷിക്കുന്നത്.

പരുമല സെമിനാരിയിലേക്കുള്ള അപ്രോച്ച് റോഡുകളുടെ ടാറിംഗ് പൂർത്തിയായിട്ടുണ്ട്. കൂടുതൽ സ്ഥലങ്ങൾ വാങ്ങുന്നതിനും, പരുമലത്തിരുമേനിയുടെ നാമത്തിൽ ഒരു സാങ്കേതിക വിദ്യാഭ്യാസ സ്ഥാപനം ആരംഭിക്കുന്നതിനും ആലോചനയുണ്ട്.

പരുമലപള്ളിയിൽ ദിനംതോറും പ്രത്യേകിച്ച് വിശേഷ ദിവസങ്ങളിൽ തടിച്ചുകൂടുന്ന ഭക്തജനങ്ങൾക്ക് ആരാധനയിൽ സംബന്ധിക്കുവാൻ പള്ളിയിൽ സ്ഥലസൗകര്യമില്ലാത്തതു പരിഗണിച്ചും, നിലവിലുള്ള മദ്ബഹായുടെ ആർച്ച് പൊട്ടിയിരിക്കുന്നതു പരിഗണിച്ചും, അതേസമയം പൗരാണിക മൂല്യങ്ങളും, കബറിൻെറ പരിശുദ്ധിയും നിലനിർത്തിക്കൊണ്ടും പള്ളി പുതുക്കിപ്പണിയുന്നതിനുള്ള നടപടികൾ ഈ വർഷം തന്നെ ആരംഭിക്കാമെന്ന് പ്രതീക്ഷിക്കുന്നു.

## 16. മലങ്കര ഓർത്തഡോക്സ് ചർച്ച് എഡ്യൂക്കേഷൻ ആൻറ് സോഷ്യൽ സർവ്വീസ് സൊസൈററി

സൊസൈററി ഇപ്പോൾ അതിൻെറ ശ്രദ്ധ കേന്ദ്രീകരിച്ചിരിക്കുന്നത് കർണ്ണാടക സ്റ്റേററിൽ കാത്തോലിക്കേററ് കോളേജ് ഓഫ് എഞ്ചിനീയറിംഗ് സ്ഥാപിക്കുന്നതിലാണ്. 1988–89 ൽ അതിൻെറ ഉദ്ദേശലക്ഷ്യങ്ങളിൽ വിവരിച്ചിട്ടുള്ള വിവിധ കാര്യങ്ങളിൽ—സഭക്കും സമൂഹത്തിനും പ്രയോജനകരമായ കാര്യങ്ങളിൽ—കൂടുതലായി ശ്രദ്ധിക്കുമെന്ന് പ്രതീക്ഷിക്കാം. അതോടൊപ്പം കൂടുതൽ അംഗങ്ങളെ ചേർക്കുന്നതിനുള്ള ശ്രമവും ഊർജ്ജിതപ്പെടുത്തുമെന്നുള്ള ശുഭ പ്രതീക്ഷയുമുണ്ട്. സൊസൈററിയുടെ അംഗങ്ങളായിട്ടില്ലാത്തവർ ഈ കമ്മററിയിൽ തന്നെ ധാരാളം പേർ ഉണ്ടെന്ന് മനസ്സിലാക്കുന്നു. മാനേജിംഗ് കമ്മററിയിലെ എല്ലാ അംഗങ്ങളും സൊസൈററി

യുടെ അംഗത്വം സ്വീകരിക്കണമെന്ന് അഭ്യർത്ഥിക്കുവാൻ ഈ അവസരം വിനിയോഗിക്കുന്നു.

## 17. പബ്ലിക് റിലേഷൻസ് കമ്മററി

സഭയ്ക്ക് ഒരു പബ്ലിക് റിലേഷൻസ് കമ്മററി ഇതിനകം രൂപീകരിക്കുകയും, അതിൻെറ ഭരണഘടന മാനേജിംഗ് കമ്മററിയും, പരിശുദ്ധ സുന്നഹദോസും അംഗീകരിക്കുകയും ചെയ്തിട്ടുണ്ട്. സഭയുടെ ആഭിമുഖ്യത്തിൽ നടത്തപ്പെടുന്ന സമ്മേളനങ്ങളുടെയും ആഘോഷങ്ങളുടെയും മററും പൂർണ്ണ വിവരങ്ങൾ പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തുന്നത് ഈ കമ്മററിയുടെ ചുമതലയിലാണ്. വിവിധ പദ്ധതികളുടെ ആസൂത്രണത്തിനാവശ്യമായ സ്ഥിതിവിവരക്കണക്കുകൾ ശേഖരിച്ച് ക്രമപ്പെടുത്തി രജിസ്ററുകൾ തയ്യാറാക്കുക, സഭാഭരണഘടന 76-ാം വകുപ്പനുസരിച്ച് സ്ഥാവര ജംഗമങ്ങളുടെ ഒരു രജിസ്ററർ പൂർത്തിയാക്കുക മുതലായവ പബ്ലിക് റിലേഷൻസ് ഓഫീസറുടെ ചുമതലയാണ്. അപ്രകാരമുള്ള ഒരു P. R. O. യെ ഔദ്യോഗികമായി നിയമിക്കുന്നതുവരെ രജിസ്ററുകളും മററും എഴുതിയുണ്ടാക്കുന്നതിന് കമ്മററിയുടെ തീരുമാനമനുസരിച്ച് കാതോലിക്കേററ് ഓഫീസിൽ സേവനത്തിലിരിക്കുന്ന ശ്രീ. പി. എസ്. കര്യാക്കോസ് എന്ന ഉദ്യോഗസ്ഥൻ മുഴുവനായി ഈ ജോലി നിർവ്വഹിച്ചുകൊണ്ടിരിക്കുന്നു. 1988–89 ൽ അതു പൂർത്തിയാക്കാമെന്നാണ് പ്രതീക്ഷ.

## 18. ചർച്ച് അക്കൗണ്ട്സ് കമ്മററി

ഈ കമ്മററിയുടെ രൂപീകരണം സംബന്ധിച്ച കാര്യങ്ങൾ മാനേജിംഗ് കമ്മററി നീട്ടിവച്ചിരിക്കുകയാണല്ലോ. ഇപ്രകാരമുള്ള ഒരു കമ്മററി രൂപീകരിച്ചാൽ അതു പലതരത്തിൽ സഭയ്ക്ക് പ്രയോജനം ചെയ്യുമെന്നുള്ള അഭിപ്രായം ഒന്നുകൂടെ ആവർത്തിക്കുന്നു. സഭയിലെ സ്ഥാപനങ്ങളുടെയും, പ്രസ്ഥാനങ്ങളുടെയും മററും internal audit ഇങ്ങിയ പല കാര്യങ്ങളും ചർച്ച് അക്കൗണ്ട്സ് കമ്മററിയുടെ ആഭിമുഖ്യത്തിൽ നിർവ്വഹിക്കാവുന്നതാണ്. സഭയുടെ കേന്ദ്രഫണ്ടുകളിൽ നിന്ന് ഗ്രാൻറായും മററും നൽകുന്ന തുകകളുടെ വിനിയോഗം ഫലപ്രദമാണോ എന്ന് പരിശോധിക്കുവാൻ ഇപ്പോൾ സംവിധാനമില്ല. പബ്ലിക് അക്കൗണ്ട്സ് കമ്മററി മാതൃകയിലുള്ള ചർച്ച് അക്കൗണ്ട്സ് കമ്മററി രൂപീകരിച്ചാൽ മാത്രമെ ഈ നിരീക്ഷണം പ്രായോഗികമാകയുള്ളു. അതിനാൽ ഉടൻ തന്നെ ഈ കമ്മററി രൂപീകരിച്ച് കഴിഞ്ഞ സാമ്പത്തികവർഷത്തിൽ ഗ്രാൻറായും മററും വാങ്ങിയിരിക്കുന്ന തുകകളുടെ വിനിയോഗ വിവരം അതുവഴി ബഹു: മാനേജിംഗ് കമ്മററിയെ ബോദ്ധ്യപ്പെടുത്തേണ്ടതാണ്. അതുപോലെതന്നെ ഗ്രാൻറ് വാങ്ങുമ്പോഴും ആവശ്യാനുസരണം മാത്രമേ വാങ്ങാനാവൂ എന്ന വ്യവസ്ഥ നിർബന്ധമായി ഏർപ്പെടുത്തേണ്ടതാണ്. ബഡ്ജററിൽ കൊള്ളിച്ചു എന്ന പേരിൽ മാത്രം തുകകൾ മുൻകൂറായി വാങ്ങുന്ന പതിവ് അവസാനിപ്പിക്കണം.

## 19. ആർക്കിടെക്ചറൽ എഞ്ചിനീയറിംഗ് ആൻഡ് ബിൽഡിംഗ് വിംഗ്

എ ഇ ബി വിംഗിൻെറ രൂപീകരണത്തിനുശേഷം അതിൻെറ മാർഗ്ഗനിർദ്ദേശകത്വം സ്വീകരിച്ചുകൊണ്ടാണ് സഭയുടെ പല നിർമ്മാണ പ്രവർത്തനങ്ങളും നടത്തപ്പെടുന്നത്. സഭയ്ക്ക് വളരെ പ്രയോജനം ചെയ്യുന്ന ഒരു വിംഗ് ആയി ഇതു് പള്ളികൾക്കും മെത്രാസനങ്ങൾക്കും, സഭാകേന്ദ്രത്തിനും അനുഭവപ്പെടുന്നുണ്ട്. ഇതിലെ അംഗങ്ങളുടെ – പ്രത്യേകിച്ച് ഇതിൻെറ ഡയറക്ടർ ശ്രീ. എ. എം. മാത്യുവിൻെറ നിസ്വാർത്ഥമായ സേവനത്തെ ഈ അവസരത്തിൽ കൃതജ്ഞതയോടെ സ്മരിക്കുന്നു.

## 20. സഭാ സെക്രട്ടേറിയററ് പുനഃസംഘടന

സെക്രട്ടേറിയററ് കെട്ടിടത്തിൻെറ നിർമ്മാണത്തിന് 1988–89 വർഷത്തിൽ ചെലവാക്കത്തക്കവണ്ണം 2 ലക്ഷം രൂപാ ചർച്ച് ഡവലപ്മെൻറ് ഫണ്ട് അക്കൗണ്ടിൽ വകകൊള്ളിച്ചിട്ടുണ്ട്. സെക്രട്ടേറിയററ് പുനഃസംഘടിപ്പിക്കുന്നതിൻെറ ആദ്യപടിയായി പരിചയസമ്പന്നമായ സ്റ്റാഫിനെ ആവശ്യാനുസരണം നിയമിക്കുന്നതിനും ഉദ്ദേശമുണ്ട്.

## 21. ജീവകാരുണ്യപ്രവർത്തനം

നമ്മുടെ സഭയിൽ വിവിധ ഇടവകകളുടെയും, ആത്മീയ സംഘടനകളുടെയും, ഭദ്രാസനങ്ങളുടെയും ആഭിമുഖ്യത്തിൽ ധാരാളം ജീവകാരുണ്യ പ്രവർത്തനങ്ങൾ നടക്കുന്നുണ്ട് എന്നുള്ളതു് അഭിമാനകരമായ സംഗതിയാണ്. സഭയിലെ ദുർബലരും, അവശരുമായ വിഭാഗങ്ങൾക്ക് പ്രത്യേക പരിഗണന നല്കുകയും, അവർക്ക് ജോലിയും സാമ്പത്തികഭദ്രതയും ഉറപ്പുവരുത്തുവാനുതകുന്ന പരിപാടികൾക്ക് നേതൃത്വം കൊടുക്കുകയും ചെയ്യുന്നതിനായി ഓരോ ഇടവകയുടെയും ഉത്തരവാദിത്വത്തിൽ ഒരു ജീവകാരുണ്യ പ്രവർത്തന കമ്മററി സംഘടിപ്പിക്കണമെന്നുള്ള എൻെറ അഭിപ്രായം കൂടുതൽ ഊർജ്ജസ്വലമായി പ്രാവർത്തികമാക്കുമെന്ന് പ്രതീക്ഷിക്കുന്നു. ഇമ്മാതിരി പ്രവർത്തനങ്ങൾ ഏകോപിപ്പിക്കുന്നതിന് കേന്ദ്രതലത്തിൽ വിവിധ ആദ്ധ്യാത്മിക സംഘടനകൾക്ക്

പ്രാതിനിധ്യമുള്ള ഒരു കേന്ദ്രകമ്മററി രൂപീകരിക്കുന്നതു് കൂടുതൽ ഫലപ്രദമായിരിക്കും. ഭൂദാനം, ഭവനദാനം, സമൂഹവിവാഹം, സാധു കുടുംബങ്ങളെ ദത്തെടുക്കുക തുടങ്ങിയ പല കാര്യങ്ങളും ഈ കമ്മററിയുടെ ആഭിമുഖ്യത്തിൽ നിർവ്വഹിക്കാവുന്നതാണ്. യഥാർത്ഥ ദൈവസ്നേഹം പ്രകടിപ്പിക്കുന്നതിനു് സഭാംഗങ്ങൾക്കു് കഴിയണമെങ്കിൽ ഇതുപോലുള്ള ജീവകാരുണ്യപ്രവർത്തനങ്ങൾക്കു് സഭ മുൻഗണന നല്കേണ്ടിയിരിക്കുന്നു.

## 22. കാലം ചെയ്ത പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ചരമ രജതജൂബിലി ആഘോഷം

പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവാ കാലം ചെയ്തിട്ട് 25 വർഷം പൂർത്തിയാകുന്ന 1989 രജതജൂബിലി വർഷമായി ആഘോഷിക്കുവാൻ പ. എപ്പിസ്കോപ്പൽ സുന്നഹദോസ് തീരുമാനിക്കുകയും ആഘോഷങ്ങൾക്കു് നേതൃത്വം കൊടുക്കുന്നതിന് നിയുക്ത കാതോലിക്കാ നി. വ. ദി. ശ്രീ. മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ പ്രസിഡണ്ടായും നി. വ. ദി. ശ്രീ. തോമസ് മാർ അത്താനാസ്യോസ് എപ്പിസ്കോപ്പാ കൺവീനറായും ഒരു കമ്മററി രൂപീകരിക്കുകയും ചെയ്തിട്ടുണ്ട്. ആഘോഷപരിപാടികൾ എന്തൊക്കെ ആയിരിക്കണമെന്നും അവ ഏതേതു സ്ഥലങ്ങളിൽ വച്ചായിരിക്കണമെന്നും വിശിഷ്ടാതിഥികളായി ആരെ എല്ലാം സംബന്ധിപ്പിക്കണമെന്നും മററുമുള്ള കാര്യങ്ങളെ പററി അസോസ്യേഷൻ മാനേജിംഗ് കമ്മററി അംഗങ്ങൾക്കുള്ള അഭിപ്രായങ്ങൾ യഥാവസരം അറിയിക്കണമെന്ന് അഭ്യർത്ഥിക്കുന്നു.

## 23. വൈദിക ശമ്പള പരിഷ്കരണവും ഏകീകരണവും

നമ്മുടെ സഭയിലെ വൈദികരുടെ ശമ്പളം താരതമ്യേന കുറവാണെന്നുള്ളതു് ഒരു വസ്തുതയാണ്. പ.

### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







മിസ്സസ്. മോളി വർഗീസ്, ബാംഗ്ളൂർ. ഏലിസബേത്തു് സഖറിയാ, ഭോപ്പാൽ.







സണ്ണി, ചെറിയനാട്. Joe,, ഏനാത്തു്. സൂസൻ ബാബു, തൊളിക്കോട്. മിസ്സസ്. അന്നമ്മ ജോർജ്, രാജകോട്ട്. ഒരു വിശ്വാസി, പള്ളം.

എപ്പിസ്കോപ്പൽ സുന്നഹദോസും മാനേജിംഗ് കമ്മററിയും ഈ കാര്യത്തെ സംബന്ധിച്ച് ചിന്തിക്കുകയും കേരളത്തിലുള്ള പള്ളികളിലെ എല്ലാ വൈദികരുടെയും ശമ്പളം പരിഷ്ക്കരിച്ച് ഏകീകരിക്കുന്നതിന് വിശദമായ ഒരു പദ്ധതി ആവിഷ്ക്കരിക്കുകയും ചെയ്തിട്ടുണ്ട്. ഈ പദ്ധതി 1988--89 ഏപ്രിൽ 1 മുതൽ നടപ്പാക്കാൻ സാധിക്കുമെന്ന് പ്രതീക്ഷിക്കുന്നു.

## 24. വൈദികേതര സ്ററാഫിൻെറ ശമ്പള പരിഷ്കരണം

നമ്മുടെ ദേവാലയങ്ങളിലെ ശുശ്രൂഷകരും, ഓഫീസ് ജോലി ചെയ്യുന്നവരുമായ വൈദികേതര അംഗങ്ങളുടെ വേതനക്രമത്തിലും ഒരു Standardisation ആവശ്യമാണ്. അതും പരിഗണിക്കുന്നുണ്ട്.

## 25. വിദ്യാഭ്യാസ പ്രോത്സാഹന വായ്പകൾ

ഉന്നത വിദ്യാഭ്യാസത്തിന് സാമ്പത്തിക വൈഷമ്യങ്ങളുള്ളവർക്ക് അർഹിക്കുന്ന പ്രോത്സാഹനം ദീർഘകാല വായ്പകളായി നൽകുന്നതിന് വേണ്ട നടപടി ആവിഷ്ക്കരിക്കണം.

## 26. സഭാസേവകർക്ക് പ്രോത്സാഹനം

നമ്മുടെ സഭയുടെ സ്ഥാപനങ്ങളേയും ചരിത്രപുരുഷന്മാരെയും പററി ഗവേഷണങ്ങൾ നടത്തുകയും പ്രബന്ധങ്ങൾ പ്രസിദ്ധീകരിക്കുകയും ചെയ്ത് സഭയെ സേവിക്കുന്ന പലരും നമുക്കുണ്ട്. അവരിൽ പ്രമുഖരെ ഉചിതമായ സഹായം നൽകി അഭിനന്ദിക്കണം.

## 27. തൊഴിൽ മാർഗ്ഗനിർദ്ദേശക പരിശീലന കേന്ദ്രങ്ങൾ

ഉദ്യോഗാർത്ഥികൾക്ക് ഉചിതമായ പരിശീലനവും തൊഴിൽ സംബന്ധമായ വിവരവും എംപ്ലോയ്മെൻറ് ബ്യൂറോകൾ നല്കുന്ന മാതിരി സേവനം ലഭ്യമാക്കണം.

## 28. ദേവാലയങ്ങളുടെ സ്ഥിതിവിവര ഡയറക്ടറി

നമ്മുടെ പള്ളികളുടെ ചരിത്രം ആസ്തിബാദ്ധ്യതകൾ, ജനസംഖ്യ, സ്ഥാപനങ്ങൾ തുടങ്ങിയവ വിവരിക്കുന്ന സമഗ്രമായ ഒരു സ്ഥിതിവിവര ഡയറക്ടറി പ്രസിദ്ധീകരിക്കണം.

## 29. കൂടുതൽ കാതോലിക്കേററ് സെൻററുകൾ

ഇപ്പോൾ നമ്മുടെ വിശ്വാസികൾക്ക് കൂട്ടായ ആരാധനയ്ക്കു സൗകര്യങ്ങൾ ഇല്ലാത്തിടത്തും കറവായിടത്തും കൂടുതൽ കാതോലിക്കേററ് സെൻററുകൾ സ്ഥാപിക്കണം.

## 30. ആദ്ധ്യാത്മിക സംഘടകളുടെ ഏകോപിത നിയന്ത്രണം

പരസ്പര സഹായവും ആലോചനയും സഹകരണവും കൂടാതെ ഇപ്പോൾ നടന്നുവരുന്ന നമ്മുടെ ഭക്ത സമാജങ്ങൾ ഒരു ഏകോപന കമ്മററിയുടെ മാർഗ്ഗദർശനം വഴി കൂടുതൽ കാര്യക്ഷമമാക്കണം.

## 31. സഭാ പ്രസിദ്ധീകരണങ്ങൾ

നമ്മുടെ ഭദ്രാസനങ്ങളിലും ബന്ധപ്പെട്ട കേന്ദ്രങ്ങളിലും നിന്നും ഇപ്പോൾ പുറപ്പെടുവിക്കുന്ന പ്രസിദ്ധീകരണങ്ങൾക്ക് ഐകരൂപ്യവും നിയന്ത്രണവും ഉണ്ടായിരിക്കേണ്ടതാണ്. അതിന് സഹായകമായി ചില പൊതു സംബോധനാ രൂപങ്ങളും പൊതുശീർഷകങ്ങളും ആശിസ്സ് ശൈലികളും ഉണ്ടാകണം. ഇത് പ്രവർത്തകരുടെ ശ്രദ്ധാവിഷയമാകട്ടെ. ഇവയെല്ലാം പൊതു നിയന്ത്രണമുണ്ടാകുവാൻ പ. ബാവാ തിരുമേനി മാർഗ്ഗനിർദ്ദേശം നൽകണമെന്ന് അപേക്ഷിക്കുന്നു.

## 32. സഭാ സംബന്ധമായ ജൂബിലി ആഘോഷങ്ങൾ

പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ചരമ രജത ജൂബിലിയെക്കുറിച്ച് നേരത്തെ സൂചിപ്പിച്ചുവല്ലോ. ഇക്കൊല്ലം നമ്മുടെ സഹോദര സഭയായ റഷ്യൻ ഓർത്തഡോക്സ് സഭയുടെ സഹസ്രാബ്ദി ആഘോഷിക്കുവാനുള്ള അവസരം കൂടിയാണ്. ഇതിൽ നമ്മുടെ തിരുമേനിമാർ പ്രതിനിധികളായി സംബന്ധിക്കുന്നതിന് പരി. സുന്നഹദോസ് തീരുമാനിച്ചിട്ടുണ്ട്. നമ്മുടെ സഭ പൊതുവായി ഈ ആഘോഷങ്ങളിൽ സഹകരിക്കുന്നതു നന്നായിരിക്കും.

പുതിയ ഇനങ്ങൾക്ക് സ്വാഭാവികമായി വേണ്ടിവരുന്ന അധികച്ചെലവിനുള്ള തുക other items of developmental work ന് കൊള്ളിച്ചിട്ടുള്ള തുകയിൽ നിന്ന് എടുക്കാവുന്നതാണ്.

## മററിനങ്ങൾ

എൻെറ മുൻ ബഡ്ജററ് പ്രസംഗത്തിൽ പുതിയ നിർദ്ദേശങ്ങളായി ഉന്നയിച്ചിരുന്ന പഞ്ചവത്സര പരിപാടിയിലെ പദ്ധതികൾക്കുള്ള മാസ്റ്റർ പ്ലാൻ, പ്രതിഭാശാലികളുടെ സ്ഥിതിവിവര ഡയറക്ടറി, അക്കൗണ്ട്സ് കമ്മററി, പബ്ളിക് റിലേഷൻസ് കമ്മററി, ഗൈഡൻസ് സെൻറർ, കാർഷിക പരിഷ്ക്കരണം, ആർക്കിടെക്ചറൽ കൺസൽട്ടൻസി വിംഗ്, ജീവകാരുണ്യ പ്രവർത്തനങ്ങൾ തുടങ്ങിയ

രംഗങ്ങളിലെല്ലാം ദൈവകൃപയാലും ബാവാ തിരുമേനിയുടെ ഉപദേശത്താലും നിങ്ങളുടെ എല്ലാം സഹകരണത്താലും കാര്യമായ പുരോഗതി നേടാൻ കഴിഞ്ഞു എന്ന് ഇതിനകം ഞാൻ പറഞ്ഞതിൽ നിന്ന് മനസ്സിലായിക്കാണണമല്ലോ. ആയതിന് നന്ദി, നിറഞ്ഞ ഹൃദയത്തോടെ അർപ്പിക്കുന്നു. തുടർന്ന് ഈ കൊല്ലത്തേക്കുള്ള പ്രധാന നിർദ്ദേശങ്ങൾ ഈ ബഡ്ജറ്റിൽ ആമുഖമായി കൊടുത്തിട്ടുണ്ട്

## ഉപസംഹാരം

സുദീർഘമാകാതെ നിവൃത്തിയില്ലാതിരുന്ന ഈ ബഡ്ജറ്റ് പ്രസംഗം അവസാനിപ്പിക്കുന്നതിന് മുമ്പ് ഞാൻ ആമുഖമായി പ്രസ്താവിച്ച ചില കാര്യങ്ങളുടെ പ്രായോഗിക നിർവ്വഹണത്തെപ്പററി ഒരു വാക്ക്.

മനുഷ്യരുടെ എല്ലാം ഭൗതികമായ ആവശ്യങ്ങൾ നിർവഹിക്കപ്പെടണമെന്ന ആശ നീതിനിഷ്ഠമാണ്. അതിനുവേണ്ടി എല്ലാവരും പ്രയത്നിക്കണമെന്നുള്ളത് ഒരു ചുമതലയുമാകുന്നു.

വേല ചെയ്യാത്തവന് ഭക്ഷണത്തിന് അവകാശമില്ല.

എല്ലാ ജനതകളുടേയും എല്ലാ ആവശ്യങ്ങൾക്കുമായി പ്രയോജനപ്പെടുത്താനുള്ളതാണ് ഭൂമിയും അതിലെ വിഭവങ്ങളും. സ്വകാര്യ സ്വത്തുടമയുള്ള അവകാശങ്ങൾ പൊതുനന്മയെ ഹനിക്കാത്തിടത്തോളം മാത്രമേ അംഗീകരിക്കപ്പെടാവൂ. അവ തമ്മിൽ പൊരുത്തപ്പെടാതെ വന്നാൽ, വ്യക്തികളുടേയും സമൂഹങ്ങളുടേയും സഹകരണത്തോടു കൂടി, ആ പ്രശ്നത്തിന് പരിഹാരം കാണേണ്ടത് ഗവൺമെൻറുകളുടെ ചുമതലയാണ്.

മനുഷ്യൻ ബുദ്ധിയും ശക്തിയും ഉപയോഗിച്ച് അദ്ധ്വാനിക്കുമ്പോൾ ഭൂമി പുതിയ വിഭവങ്ങൾ സൃഷ്ടിക്കുന്നു. കൂട്ടംകൂടിയുള്ള അദ്ധ്വാനത്തിൽ കൂടി പ്രതീക്ഷകളും പ്രയാസങ്ങളും, ആശകളും ആശങ്കകളും, സന്തോഷങ്ങളും ദുഃഖങ്ങളും അവർ പങ്കിട്ട് അനുഭവിക്കുകയും, അങ്ങനെ അവർ ഏകമനസ്സുള്ള സഹോദരന്മാരായി ഐക്യപ്പെട്ട് കൃതാർത്ഥരാവുകയും ചെയ്യുന്നു.

കഷ്ടത അനുഭവിക്കുന്ന ജനങ്ങളുടെ പ്രയാസങ്ങൾ എത്രയും വേഗം പരിഹരിക്കുവാൻ, വേണ്ട നടപടികൾ നാം എത്രയും വേഗം സ്വീകരിക്കണം. ഇതിന് ധീരമായ പരീക്ഷണങ്ങൾക്കും ആഴമായ പരിഷ്ക്കാരങ്ങൾക്കും നാം തയ്യാറാകണം. വിദ്യാഭ്യാസംകൊണ്ടും മററു തരത്തിലുള്ള സ്വാധീനംകൊണ്ടും ഉയർന്ന നിലവിലുള്ളവർ ഇക്കാര്യത്തിൽ മുൻകൈ എടുക്കണം.

ഇതു വെറും ഔപചാരികമായ നിർദ്ദേശമൊന്നുമല്ല. നാം, പ്രത്യേകിച്ചും ഏതെങ്കിലും തരത്തിൽ മററുള്ളവരെ സഹായിക്കാൻ കഴിയുന്നവർ, പരസ്പരം പ്രോത്സാഹിപ്പിക്കണം. പ്രോത്സാഹനത്തിൻെറ കഴിവുകൾ അപാരമാണ്. സന്തോഷത്തെ പ്രോത്സാഹിപ്പിക്കുന്നത് സന്തോഷം വളർത്തുന്നു. സമാധാനത്തെ പ്രോത്സാഹിപ്പിക്കുന്നവർ സമാധാനത്തെ വളർത്തുന്നു. ലോകത്തിലെ നന്മതിന്മകൾക്കെല്ലാം പ്രോത്സാഹനത്തിൻെറ ഈ വർദ്ധക സ്വഭാവം ബാധകമാണ്. പ്രവർത്തിക്കാൻ കഴിവുള്ള നന്മയുടെ മുമ്പിൽ നിത്യമായ ഒരു തെരഞ്ഞെടുപ്പ് നടത്താനുള്ള അവസരമാണ് നമുക്കുള്ളത്. ജീവിതത്തിലെ പ്രകാശം വീഴുന്ന വശം തിരഞ്ഞെടുക്കാനോ, ഇരുളടഞ്ഞ മുഖം നിലനിർത്താനോ ഉള്ള സ്വാതന്ത്ര്യം നമുക്കുണ്ട്. ഒരു സൃഷ്ടാവാകാനോ സംഹാരകനാകാനോ നമുക്കു കഴിയും. സൗന്ദര്യത്തിൻേറയും സമാധാനത്തിൻേറയും, മനുഷ്യനിലുള്ള വിശ്വാസത്തിൻേറയും ആനന്ദത്തിൻേറയും ഒരു പ്രചാരകനാകാനോ, അല്ലെങ്കിൽ കലാപങ്ങളും അശുഭാശങ്കകളും അധാർമ്മികതയും അതൃപ്തിയും പരത്തുന്ന ഒരു സമൂഹദ്രോഹിയാകാനോ നമുക്ക് കഴിയും. ഇത് നാം നമ്മുടെ മക്കളെ പറഞ്ഞു മനസ്സിലാക്കണം. എല്ലാം ദുഷ്ടമാണ്, ചീത്തയാണ്, ലോകം നന്നാകാൻ പോകുന്നില്ല എന്ന ചിന്ത നമ്മുടെ മക്കളിൽ വളരുവാൻ ഒരിക്കലും നാം ഇടകൊടുക്കരുത്.

വി: പൗലോസ് അപ്പസ്തോലൻ പറയുന്നു: 'പിതാക്കന്മാരെ, നിങ്ങൾ നിങ്ങളുടെ മക്കൾക്ക് മനസിന് മടുപ്പുണ്ടാകുന്നതുപോലെ അവരെ ശാസിക്കരുത്.'' അത് അല്പം കൂടി വ്യാപകമാക്കി നമുക്ക് നമ്മുടെ സഹോദരങ്ങളോട് പറയാം: ''അല്ലയോ മനുഷ്യരേ, നിങ്ങളുടെ സഹോദരങ്ങൾക്ക് മനംമടുപ്പ് തോന്നുന്നതുപോലെ നിങ്ങൾ അവരെ കുററപ്പെടുത്തരുത്''.

പ്രോത്സാഹനം വിശ്വാസത്തിൽ അധിഷ്ഠിതമാണ്. വിശ്വാസം സ്നേഹത്തിലും, മനുഷ്യൻെറ സ്വാധീനത്തിലുള്ള അതിശക്തമായ ഒരു ഉപകരണമാണ് പ്രോത്സാഹനം. പ്രോത്സാഹനമില്ലാതെ ഒരാൾ എങ്ങനെയാണ് പരിശ്രമിച്ച് വിജയിക്കുക. മനുഷ്യവംശം തന്നെ എങ്ങനെ പുരോഗമിക്കും. വ്യക്തികളുടെ കാര്യം പോലെയല്ലെ സമൂഹങ്ങളുടെയും സ്ഥിതി. അതുകൊണ്ട് ഈ വർഷത്തെ നമ്മുടെ പ്രത്യേക തീരുമാനങ്ങളിൽ ഒന്ന്, നന്മചെയ്യാൻ നമുക്ക് പരസ്പരം പ്രോത്സാഹിപ്പിക്കാം എന്നായിരിക്കട്ടെ.

ഇക്കാര്യത്തിൽ യുവലോകം നമ്മുടെ പ്രത്യേക ശ്രദ്ധയെ അർഹിക്കുന്നു. അവരെക്കൊണ്ട് മുതിർന്ന

ഷർമം സമസ്സും ആവശ്യമുണ്ടെന്ന് അവരെ ബോദ്ധ്യപ്പെടുത്തുകയാണ് നമ്മുടെ ചുമതല. എന്തൊക്കെയുണ്ട് ആർക്ക് എന്തു പ്രയോജനം എന്ന നിരാശയിൽ ജീവിക്കുന്ന അനേകം യുവതീയുവാക്കന്മാർ ഇന്ന് ലോകത്തിലുണ്ട്. അവരെ തേടിപ്പിടിച്ച് അവരിൽ പ്രത്യാശ ജനിപ്പിക്കുവാൻ ശ്രമിക്കുക.

കുറെ നാളുകൾക്കു മുമ്പ് ഒരു വലിയ സാമൂഹ്യപ്രവർത്തകനും, സഭാസ്നേഹിയുമായ ഒരു ആചാര്യൻ പ്രസംഗിച്ചു.

'നിങ്ങളുടെ പിതാക്കന്മാർ നിങ്ങൾക്കുവേണ്ടി ഭദ്രാസന ദേവാലയങ്ങൾ പണിയിച്ചു. മക്കൾക്ക് ഇനി ശവകുടീര പാലകരെപ്പോലെ ഇവയെ കാത്തുരക്ഷിക്കാനുള്ള ചുമതലയേ അവശേഷിച്ചിട്ടുള്ളു. ഇതു പോരാ, നാം നമ്മുടെ യുവാക്കന്മാർക്ക് പുതിയ വെല്ലുവിളികളെ നൽകണം. പുതിയ സ്വപ്നങ്ങൾ, പുതിയ വെല്ലുവിളികൾ അവരുടെ മുൻപിൽ ഉയർത്തണം. ഇതിനെല്ലാം ഈ ഗോളത്തിന്റെ ദാരിദ്ര്യം ഒരു വലിയ പ്രതിബന്ധമായിരിക്കാം. എന്നാലും മററുള്ളവരെ സഹായിക്കാൻ നമ്മുടെ യുവാക്കന്മാരെ പ്രാപ്തരാക്കി, ഈ ഭൂമിയെ വളരെ സുന്ദരമാക്കിത്തീർക്കാൻ നമുക്ക് കഴിയണം.

തുടർന്ന് അദ്ദേഹം പരസ്പര സഹായാടിസ്ഥാനത്തിൽ അനേകം സാമൂഹ്യപ്രവർത്തനങ്ങൾ നടത്തി വിജയം വരിച്ചു.

ഒരിക്കൽ യു. എൻ. ഓ. യുടെ സെക്രട്ടറി ജനറൽ അന്ന് അവിടെ ഒരു നയതന്ത്രജ്ഞനായിരുന്ന റോബർട്ട് മുള്ളറോടുകൂടി ചൈനീസ് റിപ്പബ്ലിക് സന്ദർശിച്ചു. അവിടെ പരസ്പര സഹായാടിസ്ഥാനത്തിൽ പ്രവർത്തിക്കുന്ന സമ്പൂർണ്ണ സമൂഹങ്ങളെ അവർ കണ്ടു. വളരെ പരിമിതമായ ലൗകിക നേട്ടങ്ങളേ അവക്ക് ഉണ്ടാക്കാൻ കഴിഞ്ഞുള്ളു. എങ്കിലും അവരുടെ ഇടയിൽ നിഗൂഢവും അവിസ്മരണീയവുമായ ഒരു ആനന്ദം നിലനിന്നിരുന്നു. അതു കണ്ട് അയാൾ മനസ്സിൽ പറഞ്ഞു:

'ഇതെല്ലാം ദൈവവിശ്വാസമില്ലാത്ത ഒരു ജനപദത്തിൽ സാധിച്ചു എന്ന് വിശ്വസിക്കുക പ്രയാസമാണ്''.

ഞാൻ ഈ കഥ ഇവിടെ പറഞ്ഞതു് തീർച്ചയായും ഏതെങ്കിലും ഒരു പ്രത്യയശാസ്ത്രത്തേയോ ഭരണകൂടത്തേയോ അംഗീകരിക്കാനോ വിമർശിക്കുവാനോ അല്ല. ദൈവവിശ്വാസമില്ലാത്തവരെന്ന് പ്രഖ്യാപിതമായിരിക്കുന്ന ജനതകളിൽപ്പോലും പരസ്പര സഹായത്തിന് ഗണ്യമായ സമാധാനവും ശാന്തിയും കൈവരുത്താൻ കുറെയെങ്കിലും കഴിയുന്നെങ്കിൽ, ലോകത്തിന് നൽകാൻ കഴിവില്ലാത്ത സമാധാനം ഞാൻ നിങ്ങൾക്ക് നൽകാമെന്നും, അതിനുള്ള നമ്മുടെ ഏക ചുമതല, തന്നത്താൻ സ്നേഹിക്കുന്നതുപോലെ മററെല്ലാവരേയും സ്നേഹിക്കുക എന്നതാണെന്നും, നൂററാണ്ടുകളായി പഠിപ്പിക്കപ്പെട്ടുവരുന്ന നമ്മുടെ മലങ്കര ഓർത്തഡോക്സ് സഭ, പരിശുദ്ധ ബാവാ തിരുമനസ്സുകൊണ്ട് അതിയായി ആഗ്രഹിക്കുന്ന ഒരു സഹകരണത്തിനും, സഹായദാനത്തിനും മുന്നോട്ടു വരണം. ബഡ്ജററ് കണക്കുകൾ, പരിമിതമായ ആഗ്രഹങ്ങളുടെ ചിത്രമാണ്. മാന

# സഭാ വാർത്തകൾ

## 12–ാം ചരമവാർഷികം



മലങ്കരസഭാ മാസികയുടെ ചീഫ് എഡിറററും കോട്ടയം പഴയസെമിനാരി, ദേവലോകം അരമന എന്നിവിടങ്ങളിൽ ദീർഘകാലം മാനേജരായും സേവനം അനുഷ്ഠിച്ച നിര്യാതനായ റവ. ഫാ. ററി. സി. ജേക്കബിന്റെ 12–ാം ചരമവാർഷികം ബ. അച്ചൻ വിശ്രമം കൊള്ളുന്ന ചിറഞ്ചിറ സെ. മേരീസ് പള്ളിയിൽ 1988 ഏപ്രിൽ 15–ാം തീയതി തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിൽ കൊണ്ടാടി.

## പള്ളി കൂദാശയും ജന്മശതാബ്ദി യാഘോഷവും

തെങ്ങേലി: തെങ്ങേലിയിൽ പുതുതായി പണികഴിപ്പിച്ചിരിക്കുന്ന സെ. ജോർജ് പള്ളിയുടെ കൂദാശകർമ്മം ജൂൺ 12, 13 തീയതികളിൽ പരിശുദ്ധ കാതോലിക്കാബാവായുടെ പ്രധാന കാർമ്മികത്വത്തിലും മററു മെത്രാപ്പോലീത്തന്മാരുടെ സഹകാർമ്മികത്വത്തിലും നടത്തുന്നതാണ്. കൂദാശാകർമ്മത്തിൽ സംബന്ധിക്കുവാൻ എത്തുന്ന പരിശുദ്ധ ബാവാ തിരുമേനിക്കും മററു മെത്രാപ്പോലീത്തന്മാർക്കും ഉജ്ജ്വലമായ വരവേല്പു നൽകും. കൂദാശയോടനുബന്ധിച്ച് തോമ്മാ മാർ ദിവന്നാസിയോസിന്റെ ജന്മശതാബ്ദിയാഘോഷങ്ങളും നടത്തപ്പെടും.

## ശെമ്മാശുപട്ടം നൽകി

പുത്തൂർ: ഓർത്തഡോക്സ് വൈദിക സെമിനാരി വിദ്യാർത്ഥികളായ പുത്തൂർ കിണററുംകര കിഴക്കേതിൽ പുതിയോട്ടുവീട്ടിൽ നെത്സൺ ജോണിനും, നീലത്താഴികത്തു് പുതുപ്പുരയ്ക്കൽ ജേക്കബ് കോശിക്കും നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് തിരുമനസ്സുകൊണ്ടു് പുത്തൂർ സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളിയിൽ വച്ച് ശെമ്മാശുപട്ടം നൽകി.

## ബാലികാസമാജ വാർഷികം

ചെങ്ങന്നൂർ ഭദ്രാസനത്തിലെ ബാലികാസമാജത്തിന്റെ വാർഷികസമ്മേളനം 1988 മെയ് 22 മുതൽ 25 വരെ പരുമല സെമിനാരിയിൽ വച്ച് നടത്തുന്നതാണ്. ക്യാമ്പിൽ 10 മുതൽ 20 വയസ്സുവരെ പ്രായമുള്ള പെൺകുട്ടികൾക്ക് സംബന്ധിക്കാം. ക്യാമ്പ് ഫീസ് 25 രൂപാ ആയിരിക്കും. ക്യാമ്പിൽ സംബന്ധിക്കുന്നവർ വി. വേദപുസ്തകം, നോട്ടുബുക്ക്, കിടക്ക എന്നിവ കരുതിയിരിക്കണം. ക്യാമ്പിന് മാർ ഒസ്താത്തിയോസ്, മാർ അത്താനാ

---

ഷികമായ ഏർപ്പാടുകൾ കൊണ്ട് അതിനപ്പുറത്തേക്ക് കടന്നില്ല എന്നേയുള്ളു. മതിലുകളില്ലാത്ത ഒരു ലോകത്തിൽ ജീവിക്കുവാനും ഈ കണക്കുകളെ ലജ്ജിപ്പിക്കുന്ന നേട്ടങ്ങൾ കൈവരിക്കുവാനും നമ്മൾക്ക് കഴിയും. ഞാൻ എളിയ ഒരു സ്വപ്നാടകനാണ്. അതിരുകാണാതെ, കരകവിഞ്ഞു് തുളുമ്പി നില്ക്കുന്ന ഒരു ക്രൈസ്തവ സാഹോദര്യ സമുദ്രത്തിലേക്ക് ഈ ആശംസകളോടെ ഈ കൊച്ചുവള്ളത്തെ മുന്നാം പ്രാവശ്യവും ഞാൻ ഇറക്കിവിടുന്നു. തീരം അകലെയാണ്, കാററും കോളും ഇരുട്ടും. നൗക ദുർബ്ബലമാണ്. പക്ഷേ നാവികൻ 'അല്പവിശ്വാസികളേ നിങ്ങൾ എന്തിനു് സംശയിച്ചു. ഞാനില്ലേ ഇവിടെ' എന്നു് ശിഷ്യന്മാരെ ധൈര്യപ്പെടുത്തിയ യേശുതമ്പുരാന്റെ സ്ഥാനപതിയായ നമ്മുടെ പരിശുദ്ധ ബാവാ തിരുമേനിയാണ്. ധൈര്യമായി നമുക്ക് ഈ ബഡ്ജററുമായി മുൻപോട്ടു നീങ്ങാം.

സർവ്വശക്തനായ ദൈവത്തിനു് എല്ലാവിധ സ്തോത്രവും അർപ്പിക്കുന്നു.

പോൾ മത്തായി (ഒപ്പ്)
അസോസ്യേഷൻ സെക്രട്ടറി

കാതോലിക്കേററ് ഓഫീസ്
കോട്ടയം–38, 14–4–1988

ത്യൂസ് എന്നീ തിരുമേനിമാരും, ബർസ്ളീബാ റമ്പൻ, ഫാ. പോൾ, ഫാ. ഫിലിപ്പ് മാത്യു, ഫാ. മാത്യു വർഗീസ്, ഫാ. ജോബ്, സഭാകവി സി. പി. ചാണ്ടി, സിസ്റ്റർ സെലിൻ, സിസ്റ്റർ മെറീന, ഡോ. മിറിയം എന്നിവർ നേതൃത്വം നൽകി.

## ഏകദിനസെമിനാർ

വടശ്ശേരിക്കര: റാന്നി ഡിസ്ട്രിക്ട് യുവജന വിദ്യാർത്ഥി പ്രസ്ഥാനങ്ങളുടെ സംയുക്താഭിമുഖ്യത്തിലുള്ള ഏകദിന സെമിനാർ വടശ്ശേരിക്കര ഓർത്തഡോക്സ് പള്ളിയിൽ റവ. ഫാ. പൗലോസ് OIC യുടെ അദ്ധ്യക്ഷതയിൽ വറുഗീസ് പടിയറ ഉത്ഘാടനം ചെയ്തു. സ്ത്രീ പുരുഷമനശാസ്ത്രത്തെപ്പറ്റി ഫാ. ജോഷ്വാ പീടികയിൽ ക്ളാസ് എടുത്തു.

ഉച്ചയ്ക്കുശേഷം നടന്ന പൊതുസമ്മേളനത്തിൽ ഫാ. വി. റ്റി. ജോസഫ് മാത്തിലേത്ത് അദ്ധ്യക്ഷത വഹിച്ചു. ഫാ. ജോബ് O.I.C. റ്റി. എം. ശമുവേൽ, ഷാജി മാത്തിലേത്ത്, റ്റി. വി. തോമസ്, കെ. സി. സഖറിയ, തോമസ് അട്ടത്തറ എന്നിവർ പ്രസംഗിച്ചു. റാന്നി ഡിസ്ട്രിക്ടിലെ വിവിധ ഇടവകകളിൽ നിന്നായി 100-ൽ പരം പ്രതിനിധികൾ സെമിനാറിൽ പങ്കെടുത്തു. ഫാ. പൗലോസ് OIC പതാക ഉയർത്തി.

## കന്നടഭാഷയിൽ സമ്പൂർണ്ണ ഹാശാ ശുശ്രൂഷകൾ

ബ്രഹ്മവാർ വലിയ പള്ളിയിലെ ഈ വർഷത്തെ ഹാശാ ആഴ്ചയിലെ ശുശ്രൂഷകൾ മലങ്കര ഓർത്തഡോക്സ് സഭയുടെ ക്രമപ്രകാരം കന്നട ഭാഷയിൽ നടത്തി. ഓശാന ഞായറാഴ്ച മുതൽ ഉയിർപ്പുവരെയുള്ള ദിവസങ്ങളിലെ പരസ്യരാധനയുടെ ഗദ്യഭാഗം കന്നട ഭാഷയിലേക്ക് ഭാഷാന്തരം ചെയ്തു കഴിഞ്ഞു. വളരെ അത്യാവശ്യമായ ഭാഗങ്ങളുടെ പദ്യരൂപം കൂടി തയ്യാറാക്കികൊണ്ടാണ് ഈ ശുശ്രൂഷകൾ നിർവഹിച്ചത്. പത്തനാപുരം മൗണ്ട് താബോർ ദയറായിലെ അംഗവും ബ്രഹ്മവാർ വലിയപള്ളിയിലെ അസിസ്റ്റന്റ് വികാരിയുമായ ഫാദർ റ്റി. എം. കറിയാക്കോസിന്റെ കാർമ്മികത്വത്തിലാണ് ഈ ശുശ്രൂഷകൾ നടന്നത്. ബഹുമാനപ്പെട്ട അച്ചനെ നരസിംഹരാജപുരം സെ. മേരീസ് ഇടവകാംഗവും അവിടത്തെ ഗവണ്മെന്റ് കോളേജ് ലക്ചററുമായ എം. സി. മത്തായി ശെമ്മാശൻ സഹായിച്ചു. ഈ പള്ളിയുടെ ചരിത്രത്തിലാദ്യമായിട്ടാണ് നമ്മുടെ സഭയുടെ ക്രമപ്രകാരം ഉള്ള ഹാശാ ആഴ്ചയിലെ ശുശ്രൂഷകൾ നടന്നത്. കഴിഞ്ഞ നൂറു വർഷമായി ലത്തീൻ ഭാഷയിൽ ശുശ്രൂഷകൾ ശ്രവിച്ചുകൊണ്ടിരുന്ന ജനങ്ങൾ അവരുടേതായ ഭാഷയിൽ നടത്തിയ ശുശ്രൂഷകൾ താല്പര്യത്തോടെ സ്വീകരിച്ചു.

## ദേവാലയ കൂദാശ

ചുങ്കപ്പെട്ട സെ. മേരീസ് ഓർത്തഡോക്സ് പള്ളിവകയായി ആനക്കുളത്ത് മെത്രാൻ തോട്ടത്തിൽ സ്ഥാപിച്ചിട്ടുള്ള മാർ ബസേലിയോസ് ഓർത്തഡോക്സ് ചാപ്പലിന്റെ കൂദാശയും വി. ഗീവർഗീസ് സഹദായുടെ പെരുനാളും മെയ് 5, 6, 7 തീയതികളിൽ ഗീവർഗീസ് മാർ ദീയസ്കോറോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിൽ നടന്നു. 5-ന് സന്ധ്യനമസ്കാരത്തെ തുടർന്ന് ഫാ. സാം കാഞ്ഞിക്കലിന്റെ സുവിശേഷ പ്രസംഗവും ഉണ്ടായിരുന്നു.

## ജൂബിലി സ്മാരകഫണ്ട്

വാഷിംഗ്ടൺ സെ. ഗ്രീഗോറിയോസ്, ബാംഗ്ലൂർ സെ. തോമസ് എന്നീ ഇടവകകളുടെ ചുമതല വഹിക്കുന്ന ഫാ. എം. റ്റി. കുര്യന്റെ പൗരോഹിത്യ രജത ജൂബിലി സ്മാരകമായി, ഇടുക്കി ഭദ്രാസനത്തിലെ സാമ്പത്തികശേഷി കുറഞ്ഞ വൈദീക വിദ്യാർത്ഥികൾക്കുവേണ്ടി അമേരിക്കയിലെ മലങ്കര ഓർത്തഡോക്സ് ക്ളേർജി ഫെല്ലോഷിപ്പും, ഇൻഡ്യൻ ഓർത്തഡോക്സ് ക്രിസ്ത്യൻ അസോസ്യേഷനും ചേർന്ന് ഏർപ്പെടുത്തിയ സ്കോളർഷിപ്പ് ഫണ്ട് തുക ഫാ. കുര്യൻ ഇടുക്കി മെത്രാസനാധിപൻ മാത്യൂസ് മാർ ബർന്നബാസ് തിരുമേനിയെ ഏൽപിച്ചു.

## സഭാ മാനേജിംഗ് കമ്മററി

മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ മാനേജിംഗ് കമ്മററിയുടെ ബജററു സമ്മേളനം പ. കാതോലിക്കാ ബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ ഏപ്രിൽ 14-ാം തീയതി കോട്ടയം പഴയസെമിനാരിയിൽ ചേർന്നു. സഭാ പുരോഗമനപരമായ വിവിധ പദ്ധതികൾ അടങ്ങിയ ബജററ് സഭാ സെക്രട്ടറി പ്രോഫ. മത്തായി അവതരിപ്പിച്ചത് യോഗം അംഗീകരിച്ചു. ബജററു പ്രസംഗം അന്യത്ര. (മാനേജിംഗ് കമ്മററിയുടെ വിശദവിവരങ്ങൾ അടുത്ത ലക്കത്തിൽ)

## ഭദ്രാസന സൺഡേസ്കൂൾ വാർഷികം

ചെങ്ങന്നൂർ ഭദ്രാസന സൺഡേസ്കൂളം വാർഷിക പൊതുയോഗം ഏപ്രിൽ 23-ാം തീയതി ശനിയാഴ്ച പുത്തൻകാവ് മെത്രാപ്പോലീത്തൻ ഹൈസ്കൂളിൽ വച്ച് പുത്തൻകാവ് സെ. മേരീസ് കത്തീഡ്രൽ വികാരി വന്ദ്യ ദിവ്യശ്രീ മിഖായേൽ ഗബ്രിയേൽ ഏബ്രഹാം കോർ എപ്പിസ്കോപ്പായുടെ അദ്ധ്യക്ഷതയിൽ നടന്നു. വി. ടി. ചാണ്ടപിള്ള, കുമാരി സൂസൻ ജോർജ്, സ്മിതാ ബാബു എന്നിവർ പ്രസംഗിച്ചു. ടി. ഇ. ജോസഫ് 1987-ലെ വാർഷിക റിപ്പോർട്ട് അവതരിപ്പിച്ചു. ഡയറക്ടർ ടി. ജോൺ മാത്യു അവതരിപ്പിച്ച 1987-ലെ വരവുചെലവു കണക്കും 1988-ലെ ബഡ്ജറ്റും യോഗം അംഗീകരിച്ചു.

മത്സര പരീക്ഷാ—സഹപാഠ്യമത്സരങ്ങൾക്ക് ഏററവും കൂടുതൽ പോയിന്റ് നേടിയ സൺഡേസ്കൂളിനുള്ള ട്രോഫി കുളനട (മന്തളിർ) എം. ജി. എം.—ഉം ഡിസ്ട്രിക്ടിനുള്ള ട്രോഫി പന്തളവും കരസ്ഥമാക്കി. ഭദ്രാസന ചാമ്പ്യൻ സൂസൻ ജോർജിനും (കടശ്ശനാട് സെ. സ്റ്റീഫൻസ്) 10-ാം ക്ലാസ് മത്സര പരീക്ഷയിൽ ഭദ്രാസനത്തിലും അഖില മലങ്കരാടിസ്ഥാനത്തിലും ഒന്നാം സ്ഥാനം നേടിയ ടി സൂസൻ ജോർജിനും ഭദ്രാസനത്തിൽ രണ്ടാം സ്ഥാനം നേടിയ സുനി വറുഗീസിനും (ആറാട്ടുപുഴ സെ. ജോർജ്) കാഷ് അവാർഡ് നൽകി. മത്സര പരീക്ഷയിലും സഹപാഠ്യമത്സരത്തിലും ഭദ്രാസനതലത്തിലും അഖില മലങ്കരാടിസ്ഥാനത്തിലും വിജയികളായ വിദ്യാർത്ഥികൾക്ക് സമ്മാനങ്ങളും നൽകി.

ടി. ഇ. ജോസഫ് സ്വാഗതവും ഡയറക്ടർ ടി. ജോൺ മാത്യു കൃതജ്ഞതയും പറഞ്ഞു.

## നോയിഡയിൽ പ്രെയർ ഫെലോഷിപ്പ്

ഡൽഹിയുടെ പ്രാന്തപ്രദേശമായ നോയിഡയിൽ സെ. ജോൺസ് ഓർത്തഡോക്സ് ഇടവകയിലെ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഫെലോഷിപ്പ് 1986 മുതൽ എല്ലാ വെള്ളിയാഴ്ചയും ഇടവകാംഗങ്ങളുടെ ഭവനങ്ങളിൽ കൂടിവരുന്നു. വ്യവസായകേന്ദ്രമായ ഈ സ്ഥലത്ത് നമ്മുടെ സഭയിൽപെട്ട മുപ്പതോളം കുടുംബക്കാർ താമസിക്കുന്നുണ്ട്. ജോലി അന്വേഷിച്ചുവരുന്ന നമ്മുടെ യുവജനങ്ങൾക്ക് മാർഗ്ഗനിർദ്ദേശം നൽകുന്നതിനും അവരെ സഭാജീവിതത്തിൽ ഉറപ്പിച്ചു നിർത്തുന്നതിനും ഈ ഫെലോഷിപ്പ് പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു.

ഈ വർഷത്തെ കാതോലിക്കാദിനം ഈ പ്രെയർ ഗ്രൂപ്പിന്റെ ആഭിമുഖ്യത്തിൽ നടത്തി. അതു സംബന്ധിച്ചു ചേർന്ന സമ്മേളനത്തിൽ വികാരി ഫാ. വർഗീസ് ചാക്കോ അദ്ധ്യക്ഷം വഹിച്ചു. Wg. cdr. ഡോ. പുന്നൂസ് യു. പന്നൂർ പ്രസംഗിച്ചു.

## പീലക്സീനോസ് തിരുമനസ്സിലെ ജന്മദിനാഘോഷം

തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്താ ദാനിയേൽ മാർ പീലക്സീനോസ് തിരുമേനിയുടെ 79-ാം ജന്മദിനം മെയ് 15-ാം തീയതി ഞായറാഴ്ച ഓമല്ലൂർ സെ. തോമസ് പള്ളിയിൽ വച്ച് വിപുലമായ രീതിയിൽ ഭദ്രാസനത്തിലെ എല്ലാ പള്ളികളുടെയും സഹകരണത്തിൽ നടത്തുന്നതിന് തീരുമാനിച്ചിരിക്കുന്നു. അന്ന് ഉച്ചയ്ക്കു നടക്കുന്ന വമ്പിച്ച സമ്മേളനത്തിൽ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് തിരുമേനി അദ്ധ്യക്ഷത വഹിക്കുന്നതും പ. കാതോലിക്കാബാവാ തിരുമേനി സമ്മേളനം ഉത്ഘാടനം ചെയ്യുന്നതുമാണ്. തോമസ് മാർ അത്താനാസിയോസ് തിരുമേനി, സർവ്വശ്രീ. പി. ജെ. കുര്യൻ എം. പി., തോമസ് കുതിരവട്ടം എം. പി., കെ. കെ. നായർ എം. എൽ. എ., പത്തനംതിട്ട ജില്ലാ കളക്ടർ ഒ. സി. വിൻസെന്റ്, മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യു, പത്തനംതിട്ട മുൻസിപ്പൽ ചെയർമാൻ സി. മീരാസാഹിബ്, ഓമല്ലൂർ പഞ്ചായത്തു പ്രസിഡണ്ട് അഡ്വോക്കേറ്റ് ശങ്കരൻ, മഹാകവി മാത്തൻ തരകൻ, ഡോ. ററി. എ. ജോർജ്, മാത്യു കുളത്തുങ്കൽ, കെ. വിശ്വംഭരൻ, സഭാ സെക്രട്ടറി പ്രൊഫ. മത്തായി, ഡോ. സാമുവേൽ ചന്ദനപ്പള്ളി, സഭാകവി സി. പി. ചാണ്ടി തുടങ്ങിയവർ ആശംസാപ്രസംഗങ്ങൾ നടത്തും. ഭദ്രാസനം വകയായുള്ള ജന്മദിനാശംസാപത്രം കൗൺസിൽ അംഗം ഫാ. ററി. എം. ശാമുവേൽ വായിച്ചു സമർപ്പിക്കും. ഫാ. ഡാനിയേൽ എൻ. വറുഗീസ്, മനോരമ സീനിയർ ബഞ്ച് എഡിറ്റർ കെ. വി. മാമ്മൻ എന്നിവർ രചിച്ച തിരുമേനിയുടെ സചിത്ര ജീവചരിത്രം പീലിപ്പോസ് മാർ യൗസേബിയോസ് തിരുമേനി പ്രകാശനം ചെയ്യും. ശ്രീ. വി. വി. ഫിലിപ്പ്, ഫാ. ററി. എം. ശാമുവേൽ, ശ്രീ. സി. ജോർജ്, ശ്രീ. പി. എം. ജോസഫ് എന്നിവർ കൺവീനന്മാരായും, ഭദ്രാസന സെക്രട്ടറി ഫാ. ഡാനിയേൽ എൻ. വറുഗീസ് ജനറൽ കൺവീനറായും വിവിധ കമ്മററികൾ രൂപീകരിച്ച് ആഘോഷപരിപാടികൾ ക്രമീകരിച്ചുവരുന്നു.

# നിര്യാതനായ
# ഫാ. കെ. എം. വർഗീസ്
### ഒരു അനുസ്മരണം



പൂനായ്ക്ക് അടുത്ത് ദെഹുറോഡിൽ വെച്ച് 1988 മാർച്ച് മാസം 26-ാം നു ശനിയാഴ്ച ദുരന്തം കുറിച്ച ദാരുണമായ സംഭവം ഉദാത്തമായ ഒരു ജീവിതത്തെ സ്വർഗ്ഗോന്നതികളിലേക്ക് ഉയർത്തിയെന്ന് വിശ്വസിച്ചുകൊണ്ട് ഈ അനുസ്മരണം നടത്തുകയാണ്. വിടരുന്ന മുല്ലപ്പൂവിന്റെ ധവളിമ ഇയലുന്ന പുഞ്ചിരിയുടെയും ആരുടെയും ഹൃദയത്തെ വേദനിപ്പിക്കാതെ എല്ലാവരെയും ചിരിപ്പിക്കുകയും ചെയ്യുന്ന നർമ്മ സംഭാഷണത്തിന്റെ ഉടമസ്ഥനുമായിരുന്ന ആ വർഗ്ഗീസ് അച്ചൻ കരയിപ്പിച്ചുകൊണ്ടാണ് വിടപറഞ്ഞത്. അടിയുറച്ച ഓർത്തഡോക്സ് വിശ്വാസത്തിന്റെയും അകമഴിഞ്ഞ സേവനതൽപ്പരതയുടെയും പര്യായമായിരുന്ന അച്ചന്റെ ജീവിതം ഒട്ടുമുക്കാലും കേരളത്തിന് പുറത്ത് മാത്രമായിരുന്നതുകൊണ്ട് ബ. അച്ചനെ ഒന്ന് പരിചയപ്പെടുത്തുകയാണ്.

മാവേലിക്കര കൊല്ലകടവിൽ കൊച്ചുപ്പവേലിയിൽ ഗീവർഗീസ് മത്തായിയുടെയും പരേതയായ സാറാമ്മയുടെയും ഏഴു മക്കളിൽ ഏറ്റവും മൂത്തമകനായി 1928 ജൂലായ് 15-നു കുഞ്ഞൂട്ടി (ഫാ. കെ.എം. വർഗീസ്) ജനിച്ചു. മാവേലിക്കര BHS-ൽ നിന്നും SSLC പാസായ സൂര്യപുരുഷൻ വള്ളംകളിയിലും Football ലും തല്പരനും പല സമ്മാനങ്ങളുടെയും ഉടമയുമായിരുന്നു. 1964-ൽ കാലം ചെയ്ത ഔഗേൻ ബാവായിൽ നിന്ന് ശെമ്മാശുപട്ടവും കശ്ശീശാപട്ടവും സ്വീകരിച്ച ബ. അച്ചൻ ലൈബ്രറി സയിൻസിലും വേദശാസ്ത്രത്തിലും മാസ്റ്റേഴ്സ് ഡിഗ്രി എടുത്തിട്ടുണ്ട്. റൂർക്കലയിൽ നിന്നും ബി. എ. ഒന്നാം ക്ലാസിൽ പാസായി. ജബൽപൂരിൽനിന്ന് ബി. ഡി. പാസായശേഷം ഭിലായ് മാർ ഗ്രീഗോറിയോസ് പള്ളിയിൽ 1½ വർഷവും, മസ്കറ്റ് മാർ ഗ്രീഗോറിയോസ് പള്ളിയിൽ 3 വർഷവും വികാരിയായിരുന്നു. കൽക്കട്ട ഭദ്രാസന സെക്രട്ടറിയായും അച്ചൻ സേവനമനുഷ്ഠിച്ചിട്ടുണ്ട്.

1986-ൽ ഭിലായിൽ മടങ്ങി എത്തിയ അദ്ദേഹത്തിന് തന്റെ ഹിതത്തിനൊത്ത് മിഷ്യന്റെ പ്രവർത്തനത്തിന് പങ്കുചേരുവാൻ ദൈവം അനുവദിച്ചു. നിസ്തുലമായ ആ സേവനം അഭംഗുരം തുടരുവാൻ അദ്ദേഹത്തിന് സാധിച്ചില്ലല്ലോ എന്ന് ഓർക്കുമ്പോൾ ദൈവത്തിന്റെ വഴികൾക്ക് സമർപ്പണം ചെയ്യുകയല്ലാതെ മറ്റൊന്നും കരണീയമായി ഇല്ലെന്ന് സമാശ്വസിക്കുകയാണ്. അടുത്ത കാലങ്ങളിലായി ഭിലായി മിഷ്യന്റെ Makodia പ്രവർത്തനങ്ങൾക്ക് അദ്ദേഹം കൊടുത്തിട്ടുള്ള ഉത്തേജനവും മധ്യപ്രദേശത്ത ഭിലായിലുള്ള കർദ് ഗ്രാമത്തിലെ സെ. തോമസ് ആശ്രമത്തിന്റെയും അരമന ദേവാലയത്തിന്റെയും മനോഹാരിതയും അദ്ദേഹത്തിന്റെ കലാവാസനകൾക്കും കലാവിരുതിനും മകുടോദാഹരണമാണ്. ആശ്രമ പരിസരത്തിൽ നിൽക്കുന്ന പുൽച്ചെടികളും പൂക്കൊടികളും അദ്ദേഹത്തിന്റെ വിയോഗത്തിൽ തീർച്ചയായും വിലപിക്കുന്നുണ്ടായിരിക്കും. നിഷ്ഠയുള്ള ജീവിതക്രമവും നിരന്തരമായ പൂന്തോട്ട പരിചരണവും കാർഷിക വ്യായാമവും കൊണ്ട് രോഗങ്ങളെ തടുത്ത് നിർത്തുവാൻ അദ്ദേഹത്തിന് സാധിച്ചിരുന്നു.

മിഷ്യൻ പ്രവർത്തനങ്ങളെപറ്റി വ്യക്തമായ ധാരണയുണ്ടായിരുന്ന അദ്ദേഹം മിഷ്യനെപറ്റി വാചാലമായി സംസാരിക്കുന്ന അനേകം സന്ദർഭങ്ങൾ ഉണ്ടായിട്ടുണ്ട്. ബേസിൽ മിഷന്റെ ഓട്ടുകമ്പനികൾ മൂലമായും, പ്രൊട്ടസ്റ്റന്റ് സഭകളുടെ കാർഷിക സംഘങ്ങൾ മുഖാന്തിരമായും നടന്നിട്ടുള്ള മിഷൻ പ്രവർത്തനങ്ങൾ നമുക്ക് മാതൃകയായിരിക്കണമെന്നുള്ള ആശയത്തിൽ അദ്ദേഹം ഉറച്ചുനിന്നിരുന്നു. അഭിവന്ദ്യ സ്തേഫാനോസ് മാർ തേവോദോസ്യോസ് തിരുമേനിയുടെ വലംകൈയ്യായി ഭിലായി ആശ്രമത്തിൽ ഇക്കഴിഞ്ഞ രണ്ടു മൂന്നു വർഷത്തെ നിസ്തുലമായ സേവനങ്ങൾ ബ. അച്ചന്റെ അണയുവാൻ പോകുന്ന ദീപത്തിന്റെ അന്ത്യനാളുകളായിരുന്നുവെന്ന് ആരും അറിഞ്ഞില്ല. മിഷൻ വകയായി ഈ അടുത്തകാലത്ത്

35 ലക്ഷത്തോളം രൂപാ ചിലവാക്കി ഒന്നാം ഘട്ടം പൂർത്തിയാക്കിയ കോളേജിന്റെ ഭീമമായ കടം വീട്ടുവാൻ 'ഭിലായിൽ നിന്നും ഒരു മാസം കൊണ്ട് ഒരു ലക്ഷം' എന്ന ലക്ഷ്യം പൂർത്തിയാകുവാൻ അൻപതു രൂപാ മാത്രം ബാക്കിയുള്ളപ്പോഴും അദ്ദേഹം തന്റെ ഒരു ഉററ സുഹൃത്തുമായി എന്റെ ഭവനം സന്ദർശിച്ചപ്പോഴും അദ്ദേഹത്തിന്റെ മുഖത്തെ സന്തോഷം ഞാൻ ഇപ്പോഴും ഓർക്കുകയാണ്. അഭിവന്ദ്യ തിരുമനസ്സിന്റെ ഒരു നിർദ്ദേശം തിരുമേനിയുടെ അഭാവത്തിൽ നിർവഹിക്കുവാൻ ബോംബെയിലേക്ക് പോകുമ്പോഴും അദ്ദേഹം ലക്ഷ്യം പൂർത്തിയാക്കിക്കഴിഞ്ഞിരുന്നു. ബോംബെ കസ്റ്റംസ് ക്ലിയറൻസ് മുഖാന്തിരമായി മിഷൻ പ്രവർത്തനങ്ങൾക്ക് ലഭിച്ച സംഭാവന സമാഹരിക്കുവാൻ ഏർപ്പെട്ട കാലതാമസം മൂലം ഓശാനപെരുന്നാളും അവിടെ കഴിക്കുവാൻ ഇടയായ അദ്ദേഹം അഭിവന്ദ്യ തെയോഫിലോസ് തിരുമേനിയുടെ നിർദ്ദേശപ്രകാരം ബോംബെയിൽ ധ്രിഫ്ഥ റോഡിൽ ഉള്ള (പുനസ്കൂടത്ത്) പുതിയ ദേവാലയത്തിൽ ഓശാനയുടെ സന്ധ്യാ പ്രാർത്ഥന പൂർത്തിയാക്കി പുറത്തുവന്ന് കുറച്ച് സമയത്തിനുള്ളിലാണ് ആ ദുരന്തം സംഭവിച്ചത്. തലേന്ന്, ശനിയാഴ്ച കാലത്ത് വി. കുർബ്ബാനയിൽ സംബന്ധിച്ച് ബോംബെ സെമിത്തേരിയിലുള്ള സ്വസഹോദരന്റെ ശവകുടീരത്തിൽ പ്രാർത്ഥിക്കുവാൻ പോകുമ്പോഴും 'നാളെ വരാൻ സാധിച്ചില്ലെങ്കിലോ' എന്ന് പറഞ്ഞ് നിർബന്ധം പുലർത്തിയത് ഇതിനായിരുന്നെന്ന് ആരും ചിന്തിച്ചില്ല. നിസ്തുലവും നിഷ്കളങ്കവുമായ പ്രവർത്തനങ്ങളും ഇവിടെ നിലച്ചുവെങ്കിലും സഭയുടെ നിരന്തരമായ പ്രവർത്തനങ്ങളിൽ നിശ്ചലനായിരിക്കുവാൻ സൂര്യപുരുഷന് സാധിക്കുമെന്ന് ഞാൻ വിശ്വസിക്കുന്നില്ല.

29–3–1988 ചൊവ്വാഴ്ച വൈകിട്ട് ബോംബെയിലെ സേവീറി സെമിത്തേരിയിൽ അന്ത്യവിശ്രമം കൊള്ളുന്ന അദ്ദേഹത്തിന്റെ ആത്മാവിന് നിത്യമായ സമാധാനം പ്രാർത്ഥിച്ചുകൊണ്ട്,

ഭിലായ് മിഷനുവേണ്ടിയും, ഭിലായ് മഹാഇടവകയ്ക്കു വേണ്ടിയും, ഭിലായ് സെ. തോമസ് കോളേജിനു വേണ്ടിയും,

ഫാ. ജോൺ വി. ജോൺ (പ്രിൻസിപ്പൽ)

---

## 52–ാം വാർഷികസമ്മേളനം

ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിന്റെ 52–ാമത് അഖില മലങ്കര സമ്മേളനം 1988 മെയ് 19, 20, 21 തീയതി പുത്തൻകാവ് മെത്രാപ്പോലീത്തൻ ഹൈസ്കൂളിൽവച്ച് നടത്തപ്പെടുന്നതാണ്. ആദ്ധ്യാത്മികതയും സാമൂഹ്യപ്രതിബദ്ധതയും (Spirituality and Social Commitment) എന്നതാണ് കോൺഫറൻസിന്റെ മുഖ്യ ചിന്താവിഷയം. പരിശുദ്ധ കാതോലിക്കാബാവായും മററു മെത്രാപ്പോലീത്താമാരും നേതാക്കന്മാരും കോൺഫറൻസിന് നേതൃത്വം നൽകുന്നതാണ്. മലങ്കരസഭയുടെ എല്ലാ ഭാഗത്തുനിന്നുമായി ഏകദേശം 500 യുവാക്കൾ കോൺഫറൻസിൽ പങ്കെടുക്കുന്നതാണ്.

പുസ്തകാഭിപ്രായം.

---

# അമ്മമാരുടെ അമ്മ

ഗ്രന്ഥകർത്താ: കെ. വി. മാമ്മൻ
മനോരമ, കോട്ടയം. വില. 5 രൂപാ

തങ്ങളുടെ ജീവിതകാലം മററുള്ളവർക്കുവേണ്ടി ചെലവഴിച്ച യഥാർത്ഥ സന്തോഷവും സംതൃപ്തിയും നേർന്ന മനുഷ്യരാണ ലോകത്തിന്റെ നിലനില്പിനു തന്നെ കാരണക്കാർ എന്നു പറയാം. നന്മചെയ്തുകൊണ്ടു ചുററി സഞ്ചരിച്ച യേശുക്രിസ്തുവിന്റെ കാൽപാടുകൾ സ്വീകരിച്ച സിസ്റ്റർ കെ. ഐ. ആണ്ടമ്മയുടെ ത്യാഗനിർഭരമായ ജീവിതമാണ് ''അമ്മമാരുടെ അമ്മ'' മാങ്ങാനം മന്ദിരം ആശുപത്രിയിൽ 1947 മുതൽ പ്രസവശുശ്രൂഷാ രംഗത്തു പ്രവർത്തിച്ചു വരുന്ന സിസ്റ്റർ ആണ്ടമ്മ പ്രതികൂല ജീവിത സാഹചര്യങ്ങളെ ക്രിസ്തുവിനോടുകൂടി നേരിട്ടതും അയ്യായിരത്തിൽപ്പരം കുഞ്ഞുങ്ങളുടെ ജനനവേളകളിൽ സൂതികർമ്മിണിയായി സേവനം അനുഷ്ഠിച്ചതുമാണ് ഈ പുസ്തകത്തിന്റെ ഉള്ളടക്കം.

പ്രാർത്ഥനാനിരതമായ ആ ധന്യ ജീവിതത്തിന്റെ പ്രകാശത്തിലേക്ക് അനേകം പേരെ ആകർഷിക്കുന്നതിനു സാധിച്ചിട്ടുണ്ട്.

ലളിതസുന്ദരമായ ഈ ജീവചരിത്രം സേവനരംഗത്തു പ്രവർത്തിക്കുന്ന ഏവർക്കും, വിശിഷ്യ വനിതകൾക്ക് കൂടുതൽ പ്രചോദനം പ്രദാനം ചെയ്യുമെന്നുള്ളതിന് രണ്ടു പക്ഷമില്ല.

ഫാ. ററി. ജി. സഖറിയാ

---

## സൂവിശേഷ പരിശീലന ക്ലാസ്

മാവേലിക്കര സെ. പോൾസ് മിഷൻ പരിശീലനകേന്ദ്രത്തിൽ ഈ വർഷത്തെ സമ്മർ വെക്കേഷൻ ബൈബിൾ ക്ലാസ് 1988 മെയ് 15 മുതൽ 29 വരെ നടത്തുന്നതാണ്. ക്ലാസുകൾക്ക് അഭിവന്ദ്യ കുറിലോസ്, മാർ ഒസ്താത്തിയോസ് എന്നീ തിരുമേനിമാരും ഫാ. ററി. ജെ. ജോഷ്വാ, റവ. ഡോ. ജേക്കബ് കുര്യൻ, റവ. ഡോ. എം. എ. മത്തായി, ഫാ. മാത്യു വൈദ്യൻ, ഫാ. ററി. പി. ഏലിയാസ്, ഫാ. കെ. തോമസ്, ഫാ. ഉമ്മൻ പോൾ, ഫാ. ജെ. മാത്യു, ഫാ. വർഗീസ് ജോൺ, ഫാ. ജി. ജോൺ, ഫാ. ഫീലിപ്പ് സി. ഏബ്രഹാം, ററി. ജെ. അലക്സാണ്ടർ എന്നിവർ നേതൃത്വം നൽകും.

# ഇൻഡ്യൻ ഓർത്തഡോക്സ് മേർസി ഫെലോഷിപ്പ്

## കുവേററ് (I. O. M. F.)

## പ്രസ്താവന

ഇൻഡ്യൻ ഓർത്തഡോക്സ് മേർസി ഫെല്ലോഷിപ്പ്, അഥവാ ഐ. ഒ. എം. എഫ്, കുവൈറ്റ് ഇടവകയിലെ സേവനമനസ്കരും ഐകരൂപ്യ ചിന്താഗതിക്കാരുമായ ഏതാനും വ്യക്തികൾ ചേർന്ന് 1973–ൽ രൂപം കൊടുത്ത ഒരു ജീവകാരുണ്യ സംഘടനയാണ്. അശരണരും, അഗതികളും, വിധവകളും, രോഗികളും ആയ കുറെ സഹോദരി സഹോദരങ്ങളുടെ എങ്കിലും കണ്ണുനീർ തുടയ്ക്കുവാൻ സാധിച്ചില്ലെങ്കിൽ, ക്രിസ്തീയ ജീവിതം അനർത്ഥമാണ് എന്നുള്ള മഹത്തായ ആദർശമാണ ഈ സംഘടനയുടെ നാരായ വേര്. ഇതിന്റെ താങ്ങും തണലുമോ, സർവ്വശക്തനായ ദൈവത്തിന്റെ അകമഴിഞ്ഞ കരുണകളും, ശുദ്ധിമതിയായ വി. കന്യകമറിയാമ്മയുടേയും, ഇൻഡ്യയുടെ കാവൽ പിതാവായ പരിശുദ്ധനായ മാർ തോമ്മാശ്ലീഹായുടേയും, മലങ്കരയുടെ പരിശുദ്ധ പിതാവായ പരുമല തിരുമേനിയുടേയും മദ്ധ്യസ്ഥ പ്രാർത്ഥനകളും.

തുടക്കത്തിൽ വളരെ പരിമിതമായ സമ്പദ്ശേഷിമാത്രം കൈമുതലായുണ്ടായിരുന്ന ഈ സംഘടന, ദൈവകൃപയാൽ പതിനഞ്ചുവർഷത്തിനുള്ളിൽ അസൂയാർഹമായ പുരോഗതി കൈവരിച്ചിട്ടുണ്ട്. കുവൈററിലെ ഇൻഡ്യൻ ഓർത്തഡോക്സ് സഭാംഗങ്ങളുടെ അകമഴിഞ്ഞ സംഭാവന സഹായ സഹകരണങ്ങളും ക്രിസ്തുമസ്സ് കാർഡുകൾ, ക്രിസ്തീയ ചിത്രങ്ങൾ, പുസ്തകങ്ങൾ, എന്നിവ വരുത്തി വിററുകിട്ടുന്ന ആദായവും സർവ്വോപരി ഐ. ഒ. എം. എഫ്. അംഗങ്ങളിൽ നിന്നുള്ള നിർലോഭമായ സംഭാവനകളുമാണ് ഐ. ഒ. എം. എഫിന്റെ പ്രധാന ധനാഗമ മാർഗ്ഗങ്ങൾ.

നാളിതുവരെ ഏകദേശം ഏഴേകാൽ ലക്ഷം രൂപാ വിവിധ ജീവകാരുണ്യ പ്രവർത്തനങ്ങൾക്കായി കൊടുക്കുവാൻ സാധിച്ചു എന്നുള്ള വസ്തുത ഇതിലെ അംഗങ്ങൾക്ക് ചാരിതാർത്ഥ്യ ജനകമാണ്. അതിൽ നല്ലൊരുഭാഗം അതായത് ഏകദേശം മൂന്നേകാൽ ലക്ഷം രൂപാ 1987–88–ൽ, ഐ. ഒ. എം. എഫിന്റെ പതിനഞ്ചാം വാർഷിക സ്മാരകപദ്ധതിയുടെ ഭാഗമായിട്ടാണ് കൊടുത്തിട്ടുള്ളത്. അതിലെ പ്രധാനപ്പെട്ട വിവിധ ഇനങ്ങൾ എടുത്തുപറയട്ടെ.

1) കിടപ്പാടം ഇല്ലാത്ത പതിനേഴ് കുടുംബങ്ങൾക്ക് വീടുകൾ
2) ജീർണ്ണിച്ച നാലു വീടുകളുടെ അററകുററപ്പണികൾ
3) പതിനേഴ്, പാവപ്പെട്ടവർക്ക സ്വയം തൊഴിൽ കണ്ടെത്താൻ വേണ്ടി പെട്ടിക്കട, തയ്യൽ മെഷ്യൻ, കറവപശു എന്നിവയുടെ സംഭാവന
4) ഇരുപത് പാവപ്പെട്ട വിദ്യാർത്ഥികൾക്ക് സാമ്പത്തിക സഹായം
5) എട്ട്, രോഗികൾക്ക ചികിത്സാ സഹായം
6) രണ്ട്, പാവപ്പെട്ട പെൺകുട്ടികൾക്ക വിവാഹത്തിനുവേണ്ടി സാമ്പത്തികസഹായം
7) അതിനു പുറമേ നമ്മുടെ സഭയിലെ വിവിധ ജീവകാരുണ്യ സംഘടനകൾക്ക സാമ്പത്തിക സഹായം.

ഐ. ഒ. എം. എഫിന്റെ സഹായം ലഭിച്ച ഏതാനും വ്യക്തികളേയും കുടുംബങ്ങളേയും നിങ്ങൾക്ക് ഈ കാസ്സെററിൽ കാണാം.

## Highlights of IOMF Donations 15th Year Project 1987-88

| | | |
|---|---|---|
| 1) | Construction of new houses for homeless families | — Rs. 255000 |
| 2) | Rapairs to 4 nos. existing houses | — Rs. 24000 |
| 3) | Self employment aid for 17 poor people | — Rs. 38000 |
| 4) | Medical aid for 8 sick peoples | — Rs. 8000 |
| 5) | Educational aid for 20 poor students | — Rs. 21500 |
| 6) | Marriage aid for 2 poor girls | — Rs. 11000 |
| 7) | Donations to various charitable Institutions | — Rs. 25000 |
| | Total | — Rs. 382500 |

DONATIONS AT A GLANCE: 1973 to 1988.

| Year | Amount | Year | Amount |
|---|---|---|---|
| 1973 | Rs. 3633/- | 1980 | Rs. 9000/- |
| 1974 | Rs. 8500/- | 1981 | Rs. 11000/- |
| 1975 | Rs. 8000/- | 1982 | Rs. 17823/- |
| 1976 | Rs. 9100/- | 1983 | Rs. 100000/- |
| 1977 | Rs. 13000/- | 1984 | Rs. 94000/- |
| 1978 | Rs. 17500/- | 1985-86 | Rs. 41500/- |
| 1979 | Rs. 12500/- | 1987-88 | Rs. 382500/- |
| | | Total | Rs. 718056/- |

MEDICAL AIDS

| | | |
|---|---|---|
| 1) | M. Abraham<br>Thekkekkara Puthenveedu, Quilon | 1000 |
| 2) | Kunjamma<br>Annaparambil, Tiruvalla | 1000 |
| 3) | P. S. Abraham<br>Pothanickal, Karnataka | 1000 |
| 4) | K. V. Chacko<br>Karakkattu house, Trichur | 1000 |
| 5) | T. Lookose<br>Poikayil, Quilon | 1000 |
| 6) | M. S. Varghese<br>Kizhakkekkara, Mallappally | 500 |
| 7) | T. J. Kurian<br>Thundupurayidathil, Idukki | 1500 |
| 8) | K. V. Bhaskaran<br>Kozhikod, Calicut | 1000 |
| | | 8000 |

HOUSING AIDS

| | | |
|---|---|---|
| 1) | Thankachen<br>Nagasseril, Kayamkulam | 8000 |
| 2) | Yona Idicula<br>Moolamuriyil, Kumbazha | 5000 |
| 3) | Pathrose Abraham<br>Nayyakannyil, Kothamangalam | 15000 |
| 4) | M. C. John<br>Anapurackal house, Eraviperoor | 15000 |
| 5) | K. A. Chacko<br>Kanjiramparayil, Kottayam | 15000 |
| 6) | Varghese Mathew<br>Kaitatharayil house, Manganam | 15000 |
| 7) | C. P. Appu<br>Cherukakkassery, Kannamkulam<br>Advt. | 15000 |
| 8) | Joseph Nedumkandathil<br>Nadumkandathil, Cannannore | 15000 |
| 9) | Varghese John<br>Vadakayil House, Mallappally | 15000 |
| 10) | Varghese Varghese<br>Thakadiyil Puthenparambil, Tiruvalla | 15000 |
| 11) | E. T. Varkey<br>Edayathara, Thalavady | 15000 |
| 12) | A. Thankachen<br>Valatharayil house, Quilon | 15000 |
| 13) | Alykutty Meprath<br>Kottanadu Estate, Meppady | 15000 |
| 14) | K. C. Mathew<br>Kopparaparambil, Kunnamthanam | 15000 |
| 15) | Thankamm Thomas<br>Kallil House, Pathanamthitta | 15000 |
| 16) | P. K. Joshua<br>Penathummootil, Konni | 15000 |
| 17) | K. John<br>Charuvillaputhenveedu, Quilon | 15000 |
| 18) | K. V. Chacko Upadesi<br>Karakkuttu house, Thrichur | 1500 0 |
| 19) | Chacko Iype<br>Kottayam | 6000 |
| 20) | Abraham patros<br>Koothattukulam | 5000 |
| | | 264000 |

GENERAL AIDS

| | | |
|---|---|---|
| 1) | Mar Gregorious Rehabilition<br>Centre Trivandrum | 2000 |
| 2) | Kurian Varghese<br>Karukkal, Tiruvalla | 5000 |
| | | 7000 |

## MARRIAGE AID

| | | |
|---|---|---|
| 1) | | 5000 |
| 2) | | 6000 |
| | Total marriage aid | 11000 |

## SELF EMPLOYMENT AID

### SEWING MACHINE

| | | |
|---|---|---|
| 1) | Leela K. V.<br>Kooran House, Trichur | 2000 |
| 2) | Mollykutty A.<br>Charuvila house, Quilon | 2000 |
| 3) | Molly Issac<br>Puthenpuracal, Koothattukulam | 2000 |
| 4) | K. Mariamma<br>Mary Vilasam, Quilon | 2000 |
| 5) | G. Selikutty<br>Kalampottuvila, Kundra | 2000 |
| 6) | Thankamma Varghese<br>Puthenpurayil, Kuzhimattom | 2000 |
| 7) | M. Annamma<br>Kochampalathil, Kottarakara | 2000 |
| 8) | G. Mariamma<br>Njaval Vila, Mulavna | 2000 |
| 9) | Mariamma Mathew<br>Thoppil Kalathil, Tiruvalla | 2000 |
| | | 18000 |

### PEITIKADA

| | | |
|---|---|---|
| 1) | Sunny Ulahannam<br>Mannor, Trichur | 2500 |
| 2) | Varghese Mathew<br>Puthenparambil, Cannanore | 2500 |
| 3) | Thankamma Pappy<br>Kunnicodu, Quilon | 2500 |
| 4) | S. Thankamma<br>Melootte Puthenveedu, Quilon | 2500 |
| 5) | D. Georgekutty<br>Daisy Bhavan, Quilon | 2500 |
| 6) | Mathew Baby<br>Poythattil, Ayyappancoil | 2500 |
| | | 15000 |

### COW

| | | |
|---|---|---|
| 1) | Varghese V. J.<br>Vettacheril, Cannanore | 2500 |
| 2) | Kochukunju<br>Padinjaraparambil, Tiruvalla | 2500 |
| | | 5000 |



## EDUCATIONAL AIDS

| | | |
|---|---|---|
| 1) | George Vargese<br>Kollarkuzhiyil, Kulathupuzha | 1000 |
| 2) | Geevarghese K. C.<br>Kallupurackal, Thalavady | 1000 |
| 3) | Jessy Varkey<br>Palliyankal, Vennikulam | 1000 |
| 4) | Sabu P. Mathew<br>Chingatukalam, Palghat | 1500 |
| 5) | Bindu K. Sunny<br>Kachappillil, Ernakulam | 1000 |
| 6) | Mariam Chacko<br>Thadathel, Tiruvalla | 1000 |
| 7) | M. C. Abraham<br>Chereeparambil, Niranam | 1000 |
| 8) | Molly Joseph<br>Pulichimootil, Vandanmedu | 1000 |
| 9) | Rolly Kunjappy<br>Little Flower, Cheruvakkal | 1000 |
| 10) | K. J. Shaji<br>Belpadi, Putter P. O., Karnataka | 1000 |
| 11) | M. V. Ulahannan<br>Mullamknnel, Trichur | 1000 |
| 12) | K. C. Chandy<br>Kochidakkattu, Kottayam | 1000 |
| 13) | Santosh Mathew<br>Manakkattu, Pathanamthitta | 1250 |
| 14) | M. P. Shaji<br>Mullankuzhyil, Cannannore | 1000 |
| 15) | Annamma Varghese<br>Maliyil, Kottayam | 1000 |
| 16) | Saji Abraham<br>Kaduvettoor, Tiruvalla | 1000 |
| 17) | P. Deenamma<br>Babuji Mandiram, Quilon | 1000 |
| 18) | Leena John<br>CharivuParambil, Tiruvalla | 1750 |
| 19) | M. M. Varkey<br>Kizhakkeparambil, Kottayam | 1000 |
| 20) | Jacob Varghese<br>Chempolil, Tiruvalla | 1000 |
| | | 21500 |

# ബൈബിൾ പഠനം

ഡീ. എം. സി. ചെറിയാൻ

## പാഠം 68

### 1 യോഹന്നാൻ

വിജയിയുടെ പേരും വിലാസവും

പേര്. T. D. Georgekutty

വിലാസം. ATNK & K Area Sig Coy
Fort St. George, Madras–9

ഭദ്രാസനം: മദ്രാസ്

രജി. നമ്പർ. 4941

## പാഠം 66

### യൂദാ എഴുതിയ ലേഖനം

പ്രവേശനഫാറം

പേര് ..........................................

വിലാസം ..........................................

ഭദ്രാസനം ..........................................

രജി: നമ്പർ ....................

## പാഠം 62 (ഉത്തരം)

1. 5 (1 സുവിശേഷം 3 ലേഖനം, വെളിപാട്)
2. 4 (1:3, 3, 3, 6, 7)
3. 11 (1:4, 2:7, 8, 13, 13, 13, 14, 14, 21, 26, 5:13)
4. 3 ജഡമോഹം, കണ്മോഹം, ജീവനത്തിന്റെ പ്രതാപം, 2:16)
5. 4 (2:18, 18, 18, 22, 4:3)
6. 9 (2:12, 12, 13, 18, 28, 3:7, 18, 4:4, 5:21)
7. 3 (ആത്മാവ്, ജലം, രക്തം 5:8)
8. 104
9. 6 (2:7, 3:2, 21, 4:1, 7, 11)
10. 4 (1:1) [കേട്ടതും, സ്വന്ത കണ്ണുകൊണ്ട് കണ്ടതും ഞങ്ങൾ നോക്കിയതും, കൈ തൊട്ടതും.]
11. 61

1. റ്റി. ഡി. ജോർജുകുട്ടി, മദ്രാസ്
2. മേഴ്സി ചെറിയാൻ, റാന്നി
3. മാത്യു ശമുവേൽ, കലയപുരം
4. അലക്സാണ്ടർ എബ്രഹാം, പെരുന്തുരുത്തി
5. ക്ഷേമ മാത്യു, പള്ളിപ്പള്ളി
6. ലിസി ജോൺ, മാവേലിക്കര
7. പി. വി. അച്ചാമ്മ, മഞ്ഞപ്ര
8. മിസ്സിസ് ജോർജ് മുതലാളി, കൊച്ചി
9. മേരിക്കുട്ടി ജോർജ്, കല്ലട
10. എസ്സി തോമസ്, കരഗ്പൂർ
11. കോശി മത്തായി, നന്ദിനി
12. എം. വി. പൗലോസ്, ചെല്ലക്കാട്
13. അക്കമ്മ സഖറിയ, ആറാട്ടുപുഴ
14. യേശുദാസൻ ചെറിയാൻ, തേവലക്കര
15. മറിയാമ്മ ജോർജ്, കരിപ്പുഴ
16. റ്റി. ജെ. സ്കറിയാ, തുമ്പമൺ
17. റോസമ്മ കെ. വൈ. ഫരീദാബാദ്
18. മാത്യു വറുഗീസ്, സീതത്തോട്
19. പി. സി. ചെറിയാൻ, ദുർഗ്
20. എസ്. തോമസ്, പുനലൂർ
21. റീനി അലക്സ്, കവിയൂർ
22. സഖറിയാ പനയ്ക്കാമറ്റം, ഫരീദാബാദ്
23. റേച്ചൽ ചാക്കോ, ആനിക്കാട്
24. മോളി മാത്യൂസ്, നാരങ്ങാനം
25. പുഷ്പാ ജോർജ്, കോയിപ്രം
26. എ റ്റി. ജോൺ, ആറന്മുള
27. പി. സി. അമ്മിണി, കുന്നംകുളം
28. മേരി കുര്യൻ, ചുമത്ര
29. സാറാമ്മ കുറിയാക്കോസ്, കല്ലിശ്ശേരി
30. എബ്രഹാം വറുഗീസ്, ബാംഗ്ലൂർ
31. ജി. കുട്ടി, ചെറിയനാട്
32. ലതാ മേരി വറുഗീസ്, തെള്ളിയൂർ
33. ശോശാമ്മ തോമസ്, കിടങ്ങന്നൂർ
34. ലീലാമ്മ ജോസഫ്, ജബൽപൂർ
35. ഡി. ജി. ജോർഡി (N) പറവൂർ
36. ഡോ. ഏലിയാമ്മ ഐസക്, പുത്തൂർ
37. ലോഫ്സൻ കെ. സി. കുന്നംകുളം

# I. N. R. I.

## ഡീക്കൻ എം. സി. ചെറിയാൻ

ഒരു വ്യക്തിയെ മരണശിക്ഷയ്ക്കു വിധിച്ചാൽ കുറ്റകാരണം കൂടി വ്യക്തമാക്കണം. ക്രൂശിൽ തറയ്ക്കുവാൻ കൊണ്ടുപോകുമ്പോൾ കുറ്റപ്പത്രം കഴുത്തിൽ കെട്ടി തൂക്കുക പതിവായിരുന്നു. യേശുതമ്പുരാനെയും മരണശിക്ഷയ്ക്കു വിധിച്ചു. തന്റെ ക്രൂശിൽ ഏന്തു പതിച്ചു എന്നുള്ളതിനെപ്പറ്റി സുവിശേഷകന്മാർ ഭിന്നാഭിപ്രായക്കാരാണ്.

### സുവിശേഷങ്ങളിൽ

മത്താ. 27:37 യെഹൂദന്മാരുടെ രാജാവായ യേശു എന്നു അവന്റെ കുറ്റ സംഗതി എഴുതി അവന്റെ തലക്കു മീതെ വച്ചു.

### 'This is Jesus. The King of Jews'

മർക്കൊ. 15:26 ''യെഹൂദന്മാരുടെ രാജാവ്'' എന്നിങ്ങനെ അവന്റെ കുറ്റം മീതെ എഴുതിയിരുന്നു.

### 'The King of the Jews'

ലൂക്കൊ. 23:38 'ഇവൻ യഹൂദന്മാരുടെ രാജാവ്' എന്നു ഒരു മേലെഴുത്തും അവന്റെ മീതെ ഉണ്ടായിരുന്നു.

### 'This is the King of the Jesus'

യോഹ. 19:19 'പീലാത്തോസ്' ഒരു മേലെഴുത്തും എഴുതി ക്രൂശിന്മേൽ പതിപ്പിച്ചു. അതിൽ നസറായനായ യേശു യഹൂദന്മാരുടെ രാജാവ് എന്ന് എഴുതിയിരുന്നു.

### 'Jesus the Nazoreas, the King of the Jews'

നാലു സുവിശേഷകന്മാരും സമ്മതിക്കുന്ന ഒന്നുണ്ട് യഹൂദന്മാരുടെ രാജാവ് എന്നുള്ളതു്.

മേലെഴുത്തു് അവന്റെ തലയ്ക്കുമീതെ ഉണ്ടായിരുന്നു എന്നു മത്തായി പറയുമ്പോൾ അവന്റെ മീതെ

---

### യൂദാ എഴുതിയ ലേഖനം (പാഠം 66)

1. എത്ര കാര്യങ്ങൾ വർദ്ധിക്കുവാൻ ആശംസിക്കുന്നു.
2. പ്രിയരേ എന്ന പദം എത്ര പ്രാവശ്യം.
3. ലേഖനത്തിൽ പേരെടുത്തു പറയുന്ന ദൂതന്മാർ എത്ര.
4. ഹാനോക് എത്രാം തലമുറക്കാരൻ.
5. പരിഹാസിയുടെ എത്ര വിശേഷണങ്ങൾ പരാമർശിക്കുന്നു.
6. ദൈവത്തിന് എത്ര കാര്യങ്ങൾ ഉണ്ടാകുമാറാകട്ടെ എന്നു പ്രാർത്ഥിക്കുന്നു.
7. ആകെ വാക്യം.
8. യേശുക്രിസ്തു എന്ന പദം എത്ര പ്രാവശ്യ.
9. എത്ര ഗുണങ്ങളുള്ളവർക്കാണ് ലേഖനം എഴുതിയിരിക്കുന്നതു്.
10. ലേഖനത്തിൽ പരാമർശിക്കുന്ന വൃക്ഷത്തിന് എത്ര പോരായ്മകൾ.
11. ചോദ്യം 10-നെ ചോദ്യം 9 കൊണ്ട് ഗുണിക്കുക. വീണ്ടും ചോദ്യം 8 കൊണ്ട് ഗുണിക്കുക. അതിനെ ചോദ്യം 5 കൊണ്ട് ഹരിക്കുക. അതിനോട് ചോദ്യം 6 കൂട്ടുക. വീണ്ടും ചോദ്യം 4 കൂട്ടുക. വീണ്ടും ചോദ്യം 2 കൂട്ടുക. വീണ്ടും ചോദ്യം 1 കൂട്ടുക. അതിനോട് ചോദ്യം 3 കൂട്ടുക. വീണ്ടും ചോദ്യം 7 കൂട്ടുക. നിങ്ങളുടെ ഉത്തരം എത്ര.

പാഠം 63-ന്റെ ഉത്തരവും വിജയികളുടെ പേരും മുകളിൽ ചേർക്കുന്നു.

കുറേ മാസങ്ങളായി ഒറ്റ അദ്ധ്യായം ഉള്ള പുസ്തകങ്ങളായിരുന്നല്ലോ പഠിച്ചിരുന്നതു്. അടുത്ത പാഠം ഏററവും കൂടുതൽ സംഖ്യകൾ പരാമർശിക്കുന്ന പുസ്തകമാണ്. കൂടാതെ 22 അദ്ധ്യായങ്ങളും. നേരത്തെതന്നെ പാഠം വായിക്കുന്നതും ചോദിക്കാവുന്നവ രേഖപ്പെടുത്തുന്നതും സഹായകമായിരിക്കും.

ബൈബിൾ മാരത്തോണിനുള്ള പരിശീലനത്തിൽ ആയിരിക്കുമല്ലോ. ഏറ്റവും വേഗത്തിൽ പറയുന്ന ഭാഗം എടുക്കുവാനുള്ള പരിശ്രമം വിജയിക്കട്ടെ എന്നാശംസിക്കുന്നു. കൂടാതെ ബൈബിളുമായുള്ള നിരന്തര സംസർഗ്ഗം നമ്മുടെ ജീവിതത്തിൽ വ്യതിയാനം വരുത്തുവാൻ സഹായിക്കും.

പാഠം 65-ന്റെ ഉത്തരം അടുത്ത മാസം 20-നു മുമ്പായി പാഠം 65, ബൈബിൾ പഠനം, C/o Dn. M. C. Cherian, Orthodox Student Centre Trivandrum-1 695001 എന്ന വിലാസത്തിൽ അയയ്ക്കുക.

എഴുതിയിരുന്നു എന്നു മർക്കോസും, അവന്റെ മീതെ ഉണ്ടായിരുന്നു ലൂക്കോസും പറയുന്നു. എന്നാൽ യോഹന്നാൻ പീലാത്തോസാണ് ഇതു് എഴുതിച്ചതെന്നും അതു ക്രൂശിൽ പതിപ്പിച്ചെന്നും പറയുന്നു. കൂടാതെ യോഹ. 19:20 യേശുവിനെ ക്രൂശിച്ച സ്ഥലം നഗരത്തിനു സമീപം. ആകയാൽ അനേകം യഹൂദന്മാർ ഈ മേലെഴുത്തു വായിച്ചു. അതു് എബ്രായ, റോമാ, യവന ഭാഷകളിൽ എഴുതിയിരുന്നു.

ഈ മനുഷ്യനിൽ യാതൊരു കുററവും കാണുന്നില്ല എന്നു പ്രഖ്യാപിച്ച പീലാത്തോസ് എന്തിനാണ് ഈ കുററച്ചാർത്തൽ നടത്തിയതു്. തന്റെ നിലനില്പിനായിട്ടോ. ചരിത്രം തന്നെ കുററം വിധിക്കാതിരിക്കുവാനോ? Charge, Inscription of the charge, Inscription, Title എന്നുള്ള പദങ്ങളാണ് ഓരോ സുവിശേഷകനും യഥാക്രമം ഉപയോഗിച്ചിരിക്കുന്നതു്.

### മൂന്നുഭാഷകളിൽ

മൂന്നു ഭാഷകളിൽ എഴുതിയിരുന്നതിൽ മത്തായി എബ്രായ ഭാഷയിൽ നിന്നും, ലൂക്കോസ് യവനഭാഷയിൽ നിന്നും, യോഹന്നാൻ റോമാഭാഷയിൽ നിന്നുമുള്ള വിവർത്തനമാണ് സ്വീകരിച്ചിരിക്കുന്നതു് എന്നു് അഭിപ്രായപ്പെടുന്നവരുമുണ്ടു്.

യോഹന്നാൻ മാത്രമാണ് ഈ മൂന്നു ഭാഷകളിൽ എഴുതിയിരുന്നു എന്നുള്ളതും അവ എഴുതിയ ക്രമവും കൊടുക്കുന്നതു്. ഇന്നു് ക്രൂശിത രൂപത്തിലോ, ക്രൂശിലോ കാണുന്ന I N R I എന്ന പദം പലപ്പോഴും തെററിദ്ധരിക്കപ്പെടാറുണ്ടു്. കാരണം ഏതു ഭാഷയിലെ എഴുത്താണെന്നുള്ളതിൽ.

---

എബ്രായ, റോമ, യവന

---

എബ്രായ ഭാഷ (റോമൻ)

IESUS NAZARENUS REX
IUDAEORUM

---

Ieesous no Nazooraios no
Basileus Toon Ioudaioon (ഗ്രീക്ക്)

---

ഇതിൽ റോമാഭാഷയുടെ ചുരുങ്ങിയ രൂപം I N R I എന്നും. ഗ്രീക്ക ഭാഷയുടേതു് I N B I എന്നും. വരും. രാജാവ് എന്നുള്ളതിനു് റോമാഭാഷയിൽ Rex [English dictionary] എന്നും. ഗ്രീക്കുഭാഷയിൽ Basileus എന്നുമാണ്. ചുരുക്കത്തിൽ റോമാഭാഷയുടെ ചുരുങ്ങിയ രൂപമാണ് I N R I.

### റോമൻഭാഷ

റോമൻ കത്തോലിക്കാ സഭ റോമാഭാഷ (ലററിൻ, ലത്തീൻ) യാണല്ലോ ആരാധനാഭാഷയായി ഉപയോഗിക്കുന്നതു്. കൂടാതെ ക്രൂശിത രൂപവും ക്രൂശിത രൂപം ഉപയോഗിക്കുമ്പോഴും ആ ക്രൂശിലെ മേലെഴുത്തും അവരുപയോഗിക്കുന്ന ഭാഷയുടെ ചുരുങ്ങിയ രൂപത്തിൽ കൊടുത്തിരിക്കുന്നു എന്നു ന്യായമായി ചിന്തിക്കാം. അല്ലാതെ എബ്രായ, യവനഭാഷകളുടെ ചുരുങ്ങിയ രൂപം ആയിരിക്കുകയില്ല.

നമ്മുടെ സഭ ഉൾപ്പെട്ട ഓർത്തഡോക്സ് സഭകൾ ക്രൂശിനു് പ്രാധാന്യം കൊടുക്കുന്നു. ക്രൂശിതരൂപത്തിനല്ല, ക്രൂശിൽ മരിച്ചു് ഉയിർത്തെഴുന്നേററ കർത്താവിനു പ്രാധാന്യം കൊടുക്കുന്നതിനാൽ ക്രൂശിത രൂപമല്ല ഉപയോഗിക്കുന്നതു്. ക്രൂശിതൻ ഇല്ലെങ്കിൽ അതിലെ മേലെഴുത്തിനുള്ള പ്രസക്തിയെന്തു്.

ചുരുക്കത്തിൽ റോമാ സഭയുടെ ലത്തീകരണത്തിന്റെ ഭാഗമാണ് ക്രൂശിതരൂപമെന്നും ക്രൂശിലെ എഴുത്തു് ലത്തീൻ ഭാഷയുടെ ചുരുങ്ങിയ രൂപമാണെന്നും മനസ്സിലാക്കുക.

—o—

---

### ഓ. വി. ബി. എസ്.

കേരളത്തിലും കേരളത്തിനു വെളിയിലുമുള്ള വളരെയധികം പള്ളികളിൽ ഈ വർഷം ഓർത്തഡോക്സ് വെക്കേഷൻ ബൈബിൾ സ്കൂൾ ഈ അവധിക്കാലത്തു് പൂർവ്വാധികം ഭംഗിയായി നടന്നുകൊണ്ടിരിക്കുന്നു. മുൻ വർഷങ്ങളെ അപേക്ഷിച്ചു് കൂടുതൽ യൂണിററുകൾ വർദ്ധിക്കുകമൂലം പാട്ടുപുസ്തകവും മററും റീപ്രിന്റു ചെയ്യേണ്ടിവരികയും ചെയ്തു.

വിവിധ സ്ഥലങ്ങളിലെ ആവേശപരമായ ഓ. വി. ബി. എസ്. ക്ലാസുകളുടെ റിപ്പോർട്ട് മാസികയിലേക്കു് ലഭിച്ചുകൊണ്ടിരിക്കുന്നു. അവയെല്ലാം മാസികയിൽ പ്രസിദ്ധപ്പെടുത്തുക പ്രയാസമായ കാര്യമാണ് എന്നുള്ള വിവരം അറിയിക്കുന്നു. ഓ. വി. ബി. എസ്. യൂണിററുകൾക്കു് എല്ലാ ആശംസകളും നേരുന്നു. (പ.)

### എഞ്ചിനീയറിംഗ് കോളജ്

മലങ്കര ഓർത്തഡോക്സ് സഭവക എഡ്യൂക്കേഷനൽ സൊസൈററിയുടെ ആഭിമുഖ്യത്തിൽ കർണ്ണാടകത്തിൽ ആരംഭിക്കുന്ന എഞ്ചിനീയറിംഗ് കോളജിനു് ബാംഗ്ളൂർ യൂണിവേർസിററിയുടെ അക്കാഡമിക് കൗൺസിലും സിൻഡിക്കേററും അനുമതി നൽകിയിരിക്കുന്നതായി അറിയുന്നു. ഇനി ഗവർമെന്റു് അംഗീകാരം ലഭിക്കുന്നപക്ഷം ആഗസ്ററു മാസത്തിൽ അഡ്മിഷനും സെപ്ററംബറിൽ ക്ലാസുകളും ആരംഭിക്കാമെന്നു് പ്രതീക്ഷ.

കൂടുതൽ വിവരങ്ങൾക്കു് കോട്ടയത്തു് എം. ഡി. കമേർഷ്യൽ സെന്ററിലെ എഡ്യൂക്കേഷനൽ സൊസൈററി ഓഫീസുമായി ബന്ധപ്പെടുക (ഫോൺ 2812).

# ജന്മദിനാശംസകൾ

| 79-ാം ജന്മദിനം | 78-ാം ജന്മദിനം |
|---|---|
|  |  |
| മെയ് 15-ാം തീയതി 79-ാം വയസ്സിലേക്ക പ്രവേശിക്കുന്ന അഭിവന്ദ്യ ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമേനിക്കും | മെയ് 9-ാം തീയതി 78-ാം വയസ്സിലേക്ക് പ്രവേശിക്കുന്ന അഭിവന്ദ്യ പീലിപ്പോസ് മാർ തേയോഫിലോസ് മെത്രാപ്പോലീത്താ തിരുമേനിക്കും |

'മലങ്കരസഭ'യുടെ ജന്മദിനാശംസകൾ

---

## മദ്രാസ് ഗവർണർ ഡോ. പി. സി. അലക്സാണ്ടർ പ. ബാവാ തിരുമേനിയെ സന്ദർശിച്ചു

മദ്രാസ് ഗവർണർ ഡോ. പി. സി. അലക്സാണ്ടർ മേയ് 4-ാം തീയതി ഭാര്യ അക്കമ്മയും ഒന്നിച്ച് ദേവലോകം അരമനയിൽ എത്തി പ. ബാവാ തിരുമേനിയെ സന്ദർശിച്ചു. രാവിലെ 9½ ന്ന് അരമനയിൽ എത്തിയ ഡോ. അലക്സാണ്ടറെ അരമനയുടെ പൂമുഖത്തുവച്ച് ഡോ. ഫീലിപ്പോസ് മാർ തേയോഫീലോസ്, ജോസഫ് മാർ പക്കോമിയോസ്, മാത്യൂസ് മാർ ബർന്നബാസ് എന്നീ തിരുമേനിമാരും തേയോഫോറോസ് റമ്പാൻ, സഭാട്രസ്റ്റി പി. സി. എബ്രഹാം, സഭാ സെക്രട്ടറി പ്രൊഫ. മത്തായി, അരമന മാനേജർ സി. കെ. ജോസഫ് റമ്പാൻ എന്നിവരും ചേർന്നു സ്വീകരിച്ച് കോൺഫറൻസ് ഹാളിലേക്ക് ആനയിച്ചു. മി. പ്രൊഫ. മത്തായി ഗവർണറെ ഹാരം അണിയിച്ചു കോൺഫറൻസ് ഹാളിൽ എത്തിയപ്പോൾ ഗവർണറും ഭാര്യയും തിരുമനസ്സിലെ കൈമുത്തുകയും ഗവർണർ പ. ബാവാ തിരുമേനിയെ ശിരസ്സു മുതൽ പാദം വരെ എത്തുന്ന കസവും സുഗന്ധദ്രവ്യങ്ങളും കോർത്തു് നിർമ്മിച്ച വിലയേറിയ ഒരു മാല അണിയിക്കുകയും ചെയ്തു. തുടർന്നു് സന്നിഹിതരായിരുന്നവരെ എല്ലാം പ. ബാവാ തിരുമനസ്സിലെ നിർദ്ദേശപ്രകാരം ഫാ. ററി. ജെ. ജോഷ്വാ പരിചയപ്പെടുത്തി. ചായസൽക്കാരത്തെ തുടർന്നുള്ള കുശലപ്രശ്നങ്ങൾക്കുശേഷം പ. ബാവാ തിരുമേനി പ്രത്യേകം പ്രാർത്ഥന നടത്തുകയും ഗവർണറെയും ഭാര്യയേയും അനുഗ്രഹിക്കുകയും ചെയ്തു.

പ. ബാവാ തിരുമേനിയോടു യാത്ര ചോദിച്ചശേഷം ഗവർണറും പത്നിയും പ. പിതാക്കന്മാരുടെ കബറുകൾ എത്തി പ്രാർത്ഥന നടത്തി.

സ്വീകരണത്തിൽ സി. വി. ജോർജ് കോറെപ്പിസ്കോപ്പാ, പി. സി. യോഹന്നാൻ റമ്പാൻ, ഇ. ജെ. തോമസ് കോറെപ്പിസ്കോപ്പാ, മലയാള മനോരമ ജനറൽ മാനേജർ മാമ്മൻ മാത്യു മുതലായ വൈദികരും അത്മായക്കാരും സംബന്ധിച്ചിരുന്നു.



സണ്ടേസ്കൂൾ (Central Zone) സഹപാഠ്യമത്സരം, സമൂഹഗാനം സീനിയർ വിഭാഗത്തിൽ രണ്ടാം സ്ഥാനം നേടിയ മീന്തലക്കര സെ. സ്റ്റീഫൻസ് സണ്ടേസ്കൂൾ വിദ്യാർത്ഥികൾ (ലീനാ ജോൺ & പാർട്ടി). സീനിയേഴ്സ് പ്രസംഗമത്സരത്തിൽ ലീനാ ജോൺ രണ്ടാം സ്ഥാനവും നേടി.

## സണ്ടേസ്കൂൾ വാർഷികസമ്മേളനം

ഓർത്തഡോക്സ് സണ്ടേസ്കൂൾ അസോസ്യേഷന്റെ വാർഷികസമ്മേളനം ഏപ്രിൽ 30-ം തീയതി കോട്ടയം പഴയസെമിനാരി ഓഡിറ്റോറിയത്തിൽ വച്ച് പ. കാതോലിക്കാബാവാ ഉദ്ഘാടനം ചെയ്തു. അസോസ്യേഷൻ പ്രസിഡണ്ട് മാത്യൂസ് മാർ കൂറിലോസ് തിരുമേനി അദ്ധ്യക്ഷം വഹിച്ചു. 1987-ലെ പാഠ്യസഹപാഠ്യ മത്സരങ്ങളിൽ ഒന്നും രണ്ടും സ്ഥാനങ്ങൾ കരസ്ഥമാക്കിയ വിദ്യാർത്ഥികൾക്ക് സമ്മാനദാനം നടത്തി.

തുടർന്നു ചേർന്ന ബിസിനസ് മീറ്റിംഗിൽ സണ്ടേസ്കൂളിന്റെയും ഒ. വി. ബി. എസിന്റെയും വാർഷിക റിപ്പോർട്ടും വരവു ചെലവു കണക്കുകളും ബജറ്റും ചർച്ചചെയ്തു അംഗീകരിച്ചു.

കാർത്തികപ്പള്ളി ഡി. ഇൻസ്പെക്ടറായിരുന്ന ജോർജ് കെ. മാത്യുവിന്റെ നിര്യാണത്തിൽ യോഗം അനുശോചനം രേഖപ്പെടുത്തി.

ശതാബ്ദി ആഘോഷിക്കുന്ന മലയാള മനോരമയ്ക്ക് സണ്ടേസ്കൂൾ അസോസ്യേഷന്റെ ആശംസകൾ നേർന്നുകൊണ്ടുള്ള പ്രമേയം യോഗം പാസ്സാക്കി. യോഗത്തിൽ ഡയറക്ടർ ജനറൽ സി. വി. ജോർജ് കോറെപ്പിസ്കോപ്പാ സ്വാഗതവും ചെങ്ങന്നൂർ ഭദ്രാസന ഡയറക്ടർ മി. ജോൺ മാത്യു കൃതജ്ഞതയും പ്രകാശിപ്പിച്ചു.



സണ്ടേസ്കൂൾ സഹപാഠ്യമത്സരത്തിൽ (N.Z) വേദവാക്യത്തിന് രണ്ടാം സ്ഥാനം നേടിയ പുതുപ്പാടി സെൻറ് ജോർജ് സണ്ടേസ്കൂൾ വിദ്യാർത്ഥി ബിനോയ് വി. ഏ.



ഈ വർഷത്തെ ഒ. വി. ബി. എസ്. ക്രിസ്തീയ ഗാനങ്ങളുടെ കാസററ്
പ. ബാവാ തിരുമേനി ഒ. വി. ബി. എസ്. ഡയറക്ടർ ഫാ. കെ. വി. തോമസിൽ
നിന്ന് പ്രഥമ കോപ്പി സ്വീകരിച്ചുകൊണ്ട് പ്രകാശനം ചെയ്യുന്നു.



റവ. ഫാ. എം. ററി കര്യന്റെ (U. S. A.) പൗരോഹിത്യ രജതജൂബിലി സ്മാരകമായി
ഇടുക്കി ഭദ്രാസനത്തിൽ ഏർപ്പെടുത്തിയിട്ടുള്ള എൻഡോവ്മെൻറ് ഫണ്ട്
മാത്യൂസ് മാർ ബർണബാസ് മെത്രാപ്പോലീത്താ
ഫാ. കുര്യനിൽനിന്ന് സ്വീകരിക്കുന്നു.

ആനുകാലികം

JAYAN

ജയൻ

JAYAN

Licence No. 475
11th APRIL 1946
Registered No. KL–KTM–38

# THE MALANKARA SABHA

Catholicate Office, Kottayam–686 038

AVOURS RECEIVED



മറിയാമ്മ ചാക്കോ
മണലേൽ, അമയന്നൂർ.
(താമസിച്ചതിന് ക്ഷമാപണം)

Printed and published by Rev. Fr. T. G. Zacharia
For Orthodox Viswasa Paripalana Samathy, Kottayam
at the Catholicate Press, Kottayam-38